THE
# CHURCH WEEKLY

വാല്യം 13 | 1959 ജൂൺ 21 | ലക്കം 24

**THOUGHT FOR THE WEEK**

"I must work the works of Him that sent me whilst it is day; the night cometh when no man can work."

## വിഷയവിവരം



## അറിയിപ്പ്

കഴിഞ്ഞയാഴ്ചയിൽ ഇലക്ട്രിസിററിയുടെ തകരാറുമൂലം പ്രസ്സിൽ അച്ചടിക്കാൻ നിവൃത്തിയില്ലാതെവന്നതുകൊണ്ട് കഴിഞ്ഞ ലക്കം ചർച്ച് വീക്ലി രണ്ടുമൂന്നു ദിവസങ്ങൾ കഴിഞ്ഞാണ് അച്ചടിച്ചുകിട്ടിയതു്. അതു ഈയാഴ്ചത്തെ ചർച്ച് വീക്ലിയുടെ കൂടെ അയയ്ക്കുകയാണ്. അവിചാരിതമായി നേരിട്ട ഈ അസൗകര്യം വായനക്കാർ ക്ഷമിക്കുമെന്ന് വിശ്വസിക്കുന്നു.

പത്രാധിപർ.

# സമാധാനത്തിന്റെ സന്ദേശം

## അഖിലലോക വൈ. ഡബ്ളിയു. സി. എ. പുറപ്പെടുവിച്ചിരിക്കുന്ന പ്രസ്താവന

അഖിലലോക വൈ. ഡബ്ളിയു. സി. എ. പ്രസിദ്ധീകരിച്ചിരിക്കുന്ന 'സ മാ ധാ ന സ ന്ദേ ശ'മാണ് താഴെ ചേർക്കുന്നതു്. ലോകവ്യാപകമായി പ്രവർത്തനം നടത്തിക്കൊണ്ടിരിക്കുന്ന ഈ ക്രിസ്തീയ സംഘടനയുടെ പ്രസ്താവന, സഭകളെ സംബന്ധിച്ചു മാത്രമല്ല ക്രിസ്തീയവ്യക്തികളെ സംബന്ധിച്ചും പ്രസക്തമാണ്. പ്രസ്തുത പ്രസ്താവന കേരളത്തിലെ ക്രിസ്ത്യാനികളുടെ പഠനത്തിനു വിഷയമാകുമെന്നു പ്രതീക്ഷിക്കുന്നു.

### പ്രസ്താവന

സമാധാനം, ദൈവത്തിന്റെ ക്ഷമയും അനുരഞ്ജനവും വഴി നൽകപ്പെടുന്നു. കർത്താവായ യേശുക്രിസ്തുവിലൂടെ നൽകപ്പെടുന്ന ആ സമാധാനത്തിന്റെ ശക്തി ക്രസ്ത്യാനികൾക്ക് അ നു ഭ വ വേ ദ്യ മാകയാൽ, അദ്ദേഹത്തോടുള്ള അനുസരണം നിമിത്തമാണ് അവർ സമസൃഷ്ടങ്ങളെ സ്നേഹിക്കുന്നതും, ദേശീയവും അന്താരാഷ്ട്രീയവുമായ ബന്ധങ്ങളിൽ സമാധാനമുണ്ടാകുന്നതിനു വേണ്ടി പ്രവർത്തിക്കേണ്ടതും.

എല്ലാ ഭൂഖണ്ഡങ്ങളിലുമുള്ള വൈ. ഡബ്ളിയു. സി. എ. കളെ സംയോജിപ്പിക്കുന്ന ഒരു അഖിലലോക ക്രൈസ്തവപ്രസ്ഥാനമെന്ന നിലയിൽ, നീതിപൂർവകമായ ഒരു ലോകവ്യവസ്ഥിതി സംജാതമാകുന്നതിനും സമാധാനം പുലരുന്നതിനും വേണ്ടിയുള്ള പ്രവർത്തനത്തിന്റെ ചുമതല നാം ഭരമേൽക്കുന്നു.

സമാധാനപരമായി തർക്കങ്ങൾ അവസാനിപ്പിക്കുന്നതിനും ക്രമാനുഗതമായി നിരായുധീകരണം നടപ്പിലാക്കുന്നതിനും (ബഹുജനക്കൂട്ടക്കൊലയ്ക്കുള്ള ആയുധങ്ങളെ നിരോധിക്കുന്നതിലേക്കു വിശ്വാസ്യമായ നടപടികൾ അവലംബിക്കുന്നതുൾപ്പെടെ) ഉള്ള എല്ലാ അന്താരാഷ്ട്രീയ യത്നങ്ങൾക്കും ഞങ്ങൾ പിന്തുണ നൽകുന്നു.

അണുശക്തിയുടെ എല്ലാവിധ കഴിവുകളും സമാഹരിക്കുക, എല്ലാവരുടെയും പ്രയോജനത്തിന് ആവശ്യമായ ഒരു പരിപാടിയായി ഞങ്ങൾ പരിഗണിക്കുന്നു. ലോകരാഷ്ട്രങ്ങൾ തമ്മിൽ ഒരു 'പങ്കുചേരൽബന്ധം' വളർത്തുന്നതിലേക്ക് സഹായകമായ ഒരു പരിപാടിയുമായിരിക്കുമതു്. അണുശക്തിയുടെ സമാധാനപരമായ ഉപയോഗം സംബന്ധിച്ചു നടന്ന പ്രഥമസമ്മേളനത്തെ ഞങ്ങൾ സ്വാഗതം ചെയ്യുകയുണ്ടായി. മനുഷ്യവർഗ്ഗത്തിന്റെ സമാധാനപരമായ ലക്ഷ്യങ്ങൾക്ക് ഉപകരിക്കത്തക്കവണ്ണം അണുശക്തിയുടെ ഉപയോഗം ഊർജ്ജസ്വലമായി വർദ്ധിപ്പിക്കുന്നതിനു" യുണൈറഡ് നേഷ്യൻസ് ചെയ്യുന്ന ഏതു പ്രയത്നത്തിനും ഞങ്ങൾ പിന്തുണ നൽകുന്നു.

സമാധാനം പുലർത്തുന്നതിന്—പ്രത്യേകിച്ചു യുണൈറഡ് നേഷ്യൻസ് വഴിയായി–ഗവണ്മെൻറുകൾ ചെയ്യുന്ന ശ്രമങ്ങൾക്ക് പിന്തുണയും ഉത്തേജനവും നൽകുന്നതിനുള്ള ഉത്തരവാദിത്തം, രാഷ്ട്രങ്ങൾക്കകത്തുള്ള മററു ജനസമൂഹങ്ങളോടൊപ്പം വൈ. ഡബ്ളിയു. സി.

എ. കളും അംഗീകരിക്കണം.

യുദ്ധമില്ലാത്ത ഒരു അവസ്ഥ മാത്രമല്ല സമാധാനം. ഭയം, വ്യക്തിക്കോ സമൂഹത്തിനോ സ്വാതന്ത്ര്യമില്ലായ്മ എന്നിവയെല്ലാം സമാധാനത്തിനുള്ള ഭീഷണികളാണ്.

അതുകൊണ്ട് മനുഷ്യാവകാശങ്ങളും മൗലിക സ്വാതന്ത്ര്യങ്ങളും പുലർത്തുന്നതിലും, ജനങ്ങൾക്കും രാഷ്ട്രങ്ങൾക്കും സ്വയം നിർണ്ണയിക്കുന്നതിനുള്ള അവകാശത്തെ ആദരിക്കുന്നതിലും, എല്ലാവർക്കും കൂടുതൽ മെച്ചപ്പെട്ട ജീവിതനില പ്രദാനം ചെയ്യുന്നതിലും, ചരക്കുകളും ആളുകളും ആശയങ്ങളും കൂടുതൽ സ്വതന്ത്രമായി പ്രവഹിക്കുന്നതിനു സൗകര്യപ്പെടുത്തുന്നതിലും വർദ്ധമാനമായ പങ്കു വഹിച്ചുകൊണ്ട് മുൻപറഞ്ഞ ഭീഷണികൾ ദൂരീകരിക്കുന്നതിനു ഞങ്ങൾ തുടന്നു പ്രവർത്തിക്കുന്നതാണ്.

ജനങ്ങൾ തമ്മിൽ സംശയവും വിശ്വാസമില്ലായ്മയും ജനിപ്പിക്കുന്ന ഒരു ഘടകമാണ് അജ്ഞത. സമാധാനത്തിനു സഹായകമായ പരിതസ്ഥിതികൾ സൃഷ്ടിക്കുന്നതിനു വിദ്യാഭ്യാസമാവശ്യമാണ്—ദൈനംദിനജീവിതത്തിനും അന്താരാഷ്ട്രീയ ധാരണയ്ക്കും ഉതകുന്ന വിദ്യാഭ്യാസം.

എല്ലാവർക്കും വിദ്യാഭ്യാസം നൽകണമെന്നുള്ള അവകാശത്തിനു പിന്തുണ നൽകിയും, വ്യക്തികൾ തമ്മിൽ രചനാത്മകമായ മനോഭാവം വളർത്തിയും, നമ്മുടെ തന്നെ അംഗങ്ങൾക്ക് അനുസൃതം വിദ്യാഭ്യാസം നൽകിയും, അന്താരാഷ്ട്രീയ കൂട്ടായ്മയുടെ ആഴം വർദ്ധിപ്പിച്ചും, മററു രാജ്യങ്ങളിലെ സംഘർഷം നിലവിലുള്ള പ്രദേശങ്ങളിൽ പ്രത്യേകിച്ചും ജനങ്ങളുടെ ജീവിതത്തെ ബാധിക്കുന്ന പ്രശ്നങ്ങളെപ്പററി പഠനം നടത്തിയും മുമ്പറഞ്ഞ പരിതഃസ്ഥിതി സൃഷ്ടിക്കുന്നതിനു ഞങ്ങൾ സഹായം നൽകുന്നതാണ്.

സമാധാനം ഭൗതിക ജീവിത മരണങ്ങളുടെ മാത്രം ഒരു പ്രശ്നമല്ല. ഈ ലോകത്തിൽ ഒററമൂലികളായ മറുപടി കിട്ടാത്ത ആഴമേറിയ പ്രശ്നങ്ങളും അതിൽ ഉൾപ്പെടുന്നുണ്ട്. അന്താരാഷ്ട്രീയ സംഘർഷം സംബന്ധിച്ച ഗവണ്മെൻറുകൾ എടുക്കുന്ന നയപരമായ തീരുമാനങ്ങൾ എന്തു തന്നെ ആയിരുന്നാലും, വളരെ വേദനാജനകമായ തീരുമാനങ്ങൾ വ്യക്തികൾ ചെയ്യേണ്ടിയിരിക്കുന്നു. നമ്മുടെ അംഗങ്ങളിൽ അനേകംപേരും വ്യക്തിപരമായ തീരുമാനങ്ങളെടുത്ത്, ആധുനികകാലഘട്ടത്തിൻെറ കഷ്ടാനുഭവങ്ങളെ ഒരു പ്രത്യേക രീതിയിൽ വഹിക്കുന്നുണ്ടാവണം.

നാം ഓരോരുത്തരും പ്രാർത്ഥനയിലും മദ്ധ്യസ്ഥയാചനയിലുംകൂടി പരസ്പരം സഹായിക്കുകയും പുലർത്തുകയും ചെയ്യുന്നതിൽ അന്തർഭവിച്ചിട്ടുള്ള ആഴമേറിയ മൂല്യം എത്ര ഊന്നിപ്പറഞ്ഞാലും അധികമായിപ്പോവുകയില്ല. ദൈവഹിതമാണ് നാം തേടുന്നത്, നാം വിശ്വസ്തതയോടെ പ്രയത്നിക്കുന്നപക്ഷം, സമാധാനത്തിൻെറയും അനുരഞ്ജനത്തിൻെറയും ദൈവികശക്തി നമ്മിൽത്തന്നെ നാം അറിയുന്നതിനും മററുള്ളവർക്കുവേണ്ടി അതു പ്രസരിപ്പിക്കുന്നതിനും സാദ്ധ്യമാകുന്നതാണ്.

# കേരളത്തിലെ ആദ്യകാലത്തെ പത്രമാസികകൾ

എ. ഡി. ഹരിശർമ്മ എം. ആർ. എ. എസ്.

ഇതേവരെ കിട്ടിയിടത്തോളം തെളിവുകൾ വച്ചുനോക്കിയാൽ 1840 മുതൽ 1890 വരെയുള്ള അമ്പതു കൊല്ലത്തിനിടയ്ക്ക് പുറപ്പെട്ട പത്രമാസികകൾ താഴെപറയുന്നവയാണെന്ന് വിചാരിക്കേണ്ടിയിരിക്കുന്നു,

| | | |
|---|---|---|
| ? | പശ്ചിമോദയം (?) | ഇല്ലിക്കുന്ന് (?) |
| 1848? | ജ്ഞാനനിക്ഷേപം | കോട്ടയം |
| 1864 ? | വിദ്യാസംഗ്രഹം | ,, |
| 1865 ? | പശ്ചിമതാരക | കൊച്ചി |
| 1866 | കേരളം | ,, |
| 1867 ? | സന്ദിഷ്ടവാദി | കോട്ടയം |
| 1870 | കേരളപതാക | കൊച്ചി |
| 1874 | കേരളോപകാരി | മംഗലാപുരം |
| 1876 | സത്യനാദകാഹളം | കുന്നമ്മാവ് |
| 1879 | കേരളചന്ദ്രിക | തിരുവനന്തപുരം |
| 1880 | മലയാളമിത്രം | കോട്ടയം |
| 1881 | കേരളമിത്രം | കൊച്ചി |
| ,, | വിദ്യാവിലാസിനി | തിരുവനന്തപുരം |
| 1884 | കേരളപത്രിക | കോഴിക്കോട് |
| 1886 | മലയാളി | തിരുവനന്തപുരം |
| 1887 | കേരളീസുഗുണബോധിനി | തിരുവനന്തപുരം |
| ,, | കഥാവാദിനി | ,, |
| ,, | നസ്രാണിദീപിക | മാന്നാനം |
| 1889 | വിദ്യാവിനോദിനി | തൃശ്ശൂർ |
| ,, | കേരളനന്ദിനി | ,, |
| 1890 | മലയാളമനോരമ | കോട്ടയം |

പത്രമാസികകളുടെ ആവിർഭാവകാലമാണ് ഇവിടെ കാണിച്ചിട്ടുള്ളത്. കേരളസഞ്ചാരിയും ഈ കാലഘട്ടത്തിനിടയ്ക്ക് പുറപ്പെട്ടതായിരിക്കണം. മേൽക്കാണിച്ചവയ്ക്കു പുറമെ വേറെചില പ്രസിദ്ധീകരണങ്ങളും ഉണ്ടായിരുന്നിരിക്കാനിടയുണ്ട്. അറിവു കിട്ടിയടത്തോളം ഇവിടെ ചേർത്തുവെന്നുമാത്രം.

കോട്ടയത്തുനിന്നു പുറപ്പെട്ട മലയാളമനോരമ പത്രലോകത്തിൽ വരുത്തിയ പരിവർത്തനം അത്ഭുതാവഹമായിരുന്നു. ധാരാളം പത്രമാസികകളുടെ ആവിർഭാവത്തിന് അതു കാരണമായിത്തീർന്നു. അതിനുശേഷം ഇക്കഴിഞ്ഞ എഴുപതു കൊല്ലങ്ങൾക്കിടയിൽ അഞ്ഞൂറോളം മാസികകളും മുന്നൂറോളം പത്രങ്ങളും കേരളത്തിൽ ജനിച്ചിട്ടുണ്ട്. ശൈശവത്തിൽത്തന്നെ ചരമമടഞ്ഞവയാണ് അധികവും ഒററ ലക്കം മാത്രം പുറപ്പെട്ടു മുടങ്ങിപ്പോയവയുടെ എണ്ണവും കുറച്ചൊന്നുമല്ല. രണ്ടു ഡസനോളം പ്രതിദിനപ്പത്രങ്ങളും മരിച്ചുപോയ ഇനത്തിൽ ഉൾപ്പെടും. 32 ദിനപ്പത്രങ്ങൾ ഇന്നു നിലവിലുണ്ട്. മാതൃഭൂമി, മലയാളമനോരമ, എക്സ്പ്രസ്സ് തുടങ്ങി ചുരുക്കം ചില പത്രങ്ങൾക്ക് ഒന്നിലധികം പതിപ്പുകളുമുണ്ട്.

ജന്മി, കുടിയാൻ, കർഷകൻ, വ്യവസായി, പരസ്പരസഹായി, വൈദ്യൻ, ജ്യോതിഷക്കാരൻ, ബ്രാഹ്മണൻ, ക്ഷത്രിയൻ, നായർ, ഈഴവൻ, അരയൻ, ഗണകൻ, ക്രിസ്ത്യാനി, മുസ്ളീം എന്നുതുടങ്ങി ഓരോ വർഗ്ഗത്തെയും തൊഴിലിനെയും പ്രതിനിധാനം ചെയ്യുന്ന മാസികകളും പത്രങ്ങളും കേരളത്തിലുണ്ടായിട്ടുണ്ട്. ബ്രാഹ്മണരുടെ ഇടയിലുള്ള

# കൂട്ടുകാരില്ലാത്ത, വരണ്ട ഒരു ലോകം

എം. കുര്യൻ

സ്വന്തം വീട്ടിലെ കൊച്ചുസമൂഹവുമായി ഇടപഴകി ജീവിച്ചതിനു ശേഷം പൊട്ടുന്നനവെ വിദ്യാലയസമൂഹത്തിലേക്കു കടന്നുചെല്ലുക പല കുട്ടികൾക്കും എളുപ്പമല്ലായിരിക്കാം. വീട്ടിൽ ലഭിച്ചിരുന്ന സുരക്ഷിതത്വബോധത്തിനു ഉലച്ചിൽ തട്ടിയെന്നു വരാം. ഇതിൻെറ ഫലമായി ഭാവിയിൽ വളരെയധികം അസന്തുഷ്ടരായി കഴിയുന്നവരുണ്ട്. അങ്ങനെയുള്ളവർ, പിറകോട്ടു തിരിഞ്ഞുനോക്കി അതിൻെറ കാരണം ചികഞ്ഞു കണ്ടുപിടിച്ച്, അതു നിമിത്തമുണ്ടായ ദൂഷ്യം പരിഹരിക്കാൻ ശ്രമിക്കണം.

അമ്മ തന്നെ അവഗണിച്ചതു കാരണം താൻ ഇനിയും അമ്മയെ സ്നേഹിക്കുന്നതല്ലെന്നു ശഠിക്കുകയും പിൽക്കാലത്തു് മററാരെയും സ്നേഹിക്കാൻ കഴിയാതെ വരുകയും ചെയ്യുന്ന കുട്ടിയുണ്ടല്ലൊ. അതുപോലെതന്നെ വിദ്യാലയത്തിൽ സ്നേഹിതന്മാർ ആരെയും ലഭിക്കാതെ വളരുന്ന വിദ്യാർത്ഥികൾ ജീവിതത്തിലും സുഹൃത്തുക്കളെ കൂടാതെ ഏകാന്തവാസം നയിക്കുന്നതിനു് ഇടയായിത്തീർന്നേക്കാം. ഇങ്ങനെയുള്ള വ്യക്തികൾ ജീവിതത്തിലെ ആസ്വാദകശക്തിയും അനുഭവങ്ങളും വളരെയധികം നഷ്ടപ്പെടുത്തുന്നവരാണ്. മനുഷ്യരുടെ വളർച്ച ഏറിയ പങ്കും മററു മനുഷ്യരോടുള്ള സമ്പർക്കത്തെയും അവരിൽക്കൂടി നാം പഠിക്കുന്ന കാര്യങ്ങളെയും ആശ്രയിച്ചാണിരിക്കുന്നതു്. അതുകൊണ്ടു് സുഹൃത്തുക്കളില്ലാതെ, വേണ്ടത്ര സാമൂഹ്യസമ്പർക്കം കൂടാതെ, കഴിയുന്നവർ ജീവിതത്തിൻെറ ഗുണസമൃദ്ധികൾ വേണ്ട വിധം പ്രയോജനപ്പെടുത്തുന്നതിൽ പരാജയപ്പെടുന്നുവെന്നതാണു വാസ്തവം. ജീവിതത്തെ അതിൻെറ സമ്പൂർണ്ണതയിൽ ആസ്വദിക്കാൻ അവർക്കു കഴിയുന്നില്ല.

വളരെ മുന്നോക്കം നിൽക്കുന്ന കുട്ടികളും വളരെ പിന്നോക്കം നിൽക്കുന്ന കുട്ടികളും ചിലപ്പോൾ കഷ്ടപ്പെടുന്നതായി കാണാറുണ്ട്. സാധാരണഗതിയിൽ അവരുടെ പ്രായത്തിനുണ്ടാകാവുന്നതിൽ കവിഞ്ഞു് ബുദ്ധിമാന്മാരായ വിദ്യാർത്ഥികളും സാധാരണയിൽ താണ മോശമായവരും ഇതുകൂട്ടരും പ്രയാസപ്പെടേണ്ടി വന്നേക്കാം. രണ്ടിലേതായാലും, അവരുടെ സ്വഭാവവും പ്രകൃതി തന്നെയും അതുകൊണ്ടു് ക്ലേശിക്കേണ്ടി വരുന്ന ദൃഷ്ടാന്തങ്ങൾ വിരളമല്ല.

ബുദ്ധിയിൽ കവിഞ്ഞ കുട്ടികളും വിഷമിക്കേണ്ടി വരുന്നുണ്ടെന്നു കേൾക്കുക, മന്ദബുദ്ധികളായ കുട്ടികളിൽ വിസ്മയം ഉളവാക്കിയേക്കാം. മന്ദബുദ്ധികൾ ബുദ്ധിമാനായ കുട്ടികളെ അസൂയയോടെയായിരിക്കണം വീക്ഷിച്ചുപോന്നതു്. സാധാരണയിൽ കവിഞ്ഞ ബുദ്ധിശക്തിയോടുകൂടിയ കുട്ടികളും ക്ലേശിക്കുന്നുണ്ടെന്നുള്ളതു വാസ്തവമാണ്; അഭിമാനബോധത്താൽ അവരതു തുറന്നു പറഞ്ഞില്ലെന്നു വന്നേക്കാം.

ഒരു സ്കൂളിൽ പല ക്ലാസ്സുകളുണ്ടല്ലൊ. ഏകദേശം പ്രായഭേദമനുസരിച്ചായിരിക്കും ക്ലാസ്സുകൾ തിരിക്കുക. പക്ഷേ, ഒരേ പ്രായക്കാരായ കുട്ടികളുടെ തന്നെ വളർച്ച പല രീതിയിലായിരിക്കും. അവരുടെ ബുദ്ധിയുടെയും വികാരത്തിൻെറയും വളർച്ച എല്ലാവരിലും ഒരുപോലെ ആയിരിക്കുകയില്ല. ഇതിൻെറ ഫലമായി, ഒരേ പ്രായക്കാരായ കുട്ടികളെല്ലാം ഒരു ക്ലാസ്സിൽ വരുന്നില്ല. ചിലർ വളരെ പ്രായമായിട്ടും താഴ്ന്ന ക്ലാസ്സിൽ പഠിക്കേണ്ടിവരുന്നു; ചില കൊച്ചുകുട്ടികൾ വളരെ ചെറുപ്പത്തിലേ ഉയർന്ന ക്ലാസ്സുകളിൽ ചെന്നെത്തുന്നുമുണ്ട്.

---

അവാന്തരവിഭാഗക്കാരുടെ വകയായിത്തന്നെ പ്രത്യേകം പത്രങ്ങൾ ഉണ്ടാകാതിരുന്നിട്ടില്ല. ക്രിസ്ത്യാനികളുടെ ഇടയിലുള്ള അവാന്തരവിഭാഗക്കാരാണിവിടത്തെ പത്രമാസികകളുടെ സംഖ്യ വളരെ വർദ്ധിപ്പിച്ചിട്ടുള്ളതു്. മുസ്ലീംസമുദായം വകയായും നാലുതോളം ആനുകാലികപ്രസിദ്ധീകരണങ്ങൾ ആവിർഭവിച്ചിട്ടുണ്ട്. രാഷ്ട്രീയമായ ഭിന്നതാല്പര്യങ്ങളെ ഉദ്ദേശിച്ചു പുറപ്പെട്ട പത്രങ്ങളുടെ എണ്ണവും ഒട്ടും കുറവല്ല. തുഞ്ചത്തെഴുത്തച്ഛൻ, കുഞ്ചൻനമ്പ്യാർ, കേരളവർമ്മ, രാജരാജവർമ്മ, കുഞ്ഞിക്കുട്ടൻ തമ്പുരാൻ, വള്ളത്തോൾ മുതലായ സാഹിത്യകാരന്മാരുടെ സ്മാരകങ്ങളായും ചില ആനുകാലിക പ്രസിദ്ധീകരണങ്ങൾ ആരംഭിക്കപ്പെടുകയുണ്ടായി.

("കേരളത്തിലെ ആദ്യകാലത്തെ പത്രമാസികകളെ"പ്പററി മാതൃഭൂമി ആഴ്ചപ്പതിപ്പിൽ (1959 മെയ് 24) എഴുതിയിരുന്ന ലേഖനത്തിൻെറ ഒരു ഭാഗം)

# രാത്രി വരുന്നു

ലളിത

അവരുടെ വിവാഹം ക്രിസ്തുമസ്സിന്റെ തലേദിവസമായിരുന്നു. ആനന്ദോന്മത്തരായ മണവാളനും മണവാട്ടിയുമാണു് നവവത്സരത്തിന്റെ പുലരിയിൽ ശാന്തസുന്ദരമായ ലാസ്സുവേഡ്‌ കോട്ടേജിൽ പാർക്കുവാനെത്തിയതു്. വാൾട്ടർ സ്കോട്ടിനു് അന്നു് 26 വയസ്സുണ്ടു്. അദ്ദേഹം ഒരു പുസ്തകം പോലും എഴുതിത്തുടങ്ങീട്ടില്ല.

ഒരു സായാഹ്നം. അവരിരുവരും കോട്ടേജിനു ചുററുമുള്ള ഉദ്യാനത്തിലൂടെ ലാത്തുകയാണു്. തന്റെ ജീവിതത്തിൽ തനിക്കു ലഭിക്കാൻ പോകുന്ന സൗഭാഗ്യത്തെയും ആനന്ദത്തെയും പററി മാത്രമാണു് ആ യുവാവിന്റെ ചിന്ത.

യുവതി പറഞ്ഞു "അങ്ങു് ഉദ്യോഗത്തിൽ ഉയർന്നുവരും. അവസാനം ഒരു ജഡ്ജിയായിത്തീരുമെന്നുള്ളതിൽ എനിക്കു സംശയമില്ല. അതോടെ വമ്പിച്ച സ്വത്തിന്റെ ഉടമസ്ഥനും.''

സ്കോട്ട് പറഞ്ഞു. "ഞാൻ നദീതീരത്തിലുള്ള നമ്മുടെ ഈ വീട്ടു് ആകാശത്തിനു കീഴിലുള്ള ഏററവും മനോഹരമായ ഭവനമാക്കി മാററാൻ പോവുകയാണു്.',

ആ യുവാവു് അത്യധികം സൂക്ഷ്മതയോടും അവധാനപൂർവ്വമായ ചിന്തയോടും കൂടി അവിടെ പൂന്തോട്ടവും പുൽത്തകിടിയുമെല്ലാം വച്ചുപിടിപ്പിക്കാൻ ആരംഭിച്ചു. പടിവാതിലിനു മുകളിലായി സ്ക്കോട്ട് സ്വന്തം കൈകൊണ്ടു നിർമ്മിച്ച മനോഹരമായ ഒരു ആർച്ചു് അദ്ദേഹം പിൽക്കാലത്തു് സാഭിമാനം നോക്കി നിൽക്കുമായിരുന്നു.

പുൽത്തകിടിയുടെ മദ്ധ്യത്തിലായി, ഒരു സൂര്യഘടികാരം സ്ഥാപിച്ചിട്ടുണ്ടു്. വിവാഹത്തിനു മുമ്പു തന്നെ യുവാവു് പ്രത്യേക നിർദ്ദേശംനൽകിപണിയിപ്പിച്ചതാണതു്. അതിനു ചുററും വളരെ ശ്രദ്ധാപൂർവ്വം വള്ളികൾ പടർത്തിവിട്ടിരിക്കുന്നു. ആ സൂര്യഘടികാരത്തിൽ ഒരു മുദ്രാവാക്യം കൊത്തിവച്ചിട്ടുണ്ടു്. അതിപ്രകാരമാണു്. "രാത്രി വരുന്നു!"

സ്കോട്ട് ഒരു വിഷാദചിന്തകനായിരുന്നില്ല. ഒരു വലിയ മനുഷ്യസ്നേഹിയായിരുന്നു അദ്ദേഹം. എന്നിരിക്കിലും, നട്ടുച്ച വളരെ നേരത്തേയ്ക്കു് നീണ്ടുനിൽക്കുകയില്ലെന്നും, സായാഹ്നമുണ്ടാകുമെന്നും അദ്ദേഹം ജീവിതത്തിന്റെ പ്രഭാപ്രളയിതമായ പുലരിയിൽ തന്നെത്തന്നെ ഓർമ്മിപ്പിക്കുകയായിരുന്നു.

വിവാഹത്തിനു മുമ്പുതന്നെ ശവസംസ്ക്കാരസ്ഥലം ഏർപ്പെടുത്തികൊണ്ടുള്ള സ്കോട്ടിന്റെ സജ്ജീകരണങ്ങൾ യുവതിയെ വളരെയധികം പരിഭ്രമിപ്പിക്കുകയുണ്ടായി. വിവാഹത്തിനു് ഏതാനും ദിവസം മുമ്പു് അവൾ കാമുകന്റെ പേരക്കെഴുതി "എന്തു വിചിത്രമായ നിർദ്ദേശം! നിങ്ങളുടെ അസ്ഥികൾ എവിടെ കുഴിച്ചിടണമെന്നു് ഇപ്പോഴേ നിർദ്ദേശിച്ചിരിക്കുന്നു പോൽ! നിങ്ങൾ വിവാഹശേഷമാണു് ഈ നിർദ്ദേശം കൊണ്ടുവന്നിരുന്നതെങ്കിൽ, നിങ്ങൾ എന്നെക്കൊണ്ടു മടുത്തുകഴിഞ്ഞുവെന്നു ഞാൻ വിചാരിക്കുമായിരുന്നു. ഏതായാലും, വിവാഹത്തിനു മുമ്പു് നൽകാൻ പററിയ ഒരു സ്തുതിവാക്യം തന്നെ! ഈ വിധത്തിലുള്ള നല്ലനല്ല ചിന്തകളാണു് നിങ്ങൾക്കെപ്പോഴുമുള്ളതെന്നുവരുകിൽ, നിങ്ങൾ ആൾ വലിയ സരസനായിരിക്കണമല്ലോ!''

പാവം മണവാട്ടി! അവൾ അമ്പേ ഭയന്നു പോയി. പക്ഷെ, ഒരു മിച്ചു താമസമായതിനെത്തുടർന്നു് തന്റെ ഭയാശങ്കകൾ അടിസ്ഥാനരഹിതമാണെന്നു് അവൾക്കു ബോദ്ധ്യപ്പെട്ടു. അവളുടെ ഭർത്താവു് ദോഷൈകദൃക്കോ അശുഭവിശ്വാസിയോ ഒന്നുമല്ലായിരുന്നു. സൂര്യപ്രകാശം സദാ നീണ്ടുനിൽക്കുകയില്ലെന്നും, തന്മൂലം സൂര്യപ്രകാശമുള്ള സമയത്തു് പരമാവധി പ്രയോജനം എടുക്കണമെന്നും അദ്ദേഹം തന്നോടു തന്നെ ഉൽബോധിപ്പിക്കുകയായിരുന്നു. "രാത്രി വരുന്നു" "പകലുള്ളപ്പോൾ തന്നെ ഞാൻ എന്നെ അയച്ചവന്റെ വേല ചെയ്യണം. യാതൊരു മനുഷ്യനും പ്രവൃത്തിചെയ്യാൻ വയ്യാത്ത രാത്രി വരുന്നു."

ii

ഡോ. ജോൺസന്റെ വാച്ചിലെ മുദ്രയായിരിക്കണം സ്കോട്ടിനു് തന്റെ സൂര്യഘടികാരത്തിലെ മുദ്രയെപ്പററിയുള്ള ആശയം നൽകിയതു്. ജോൺസന്റെ ആരാധകഗണത്തിലൊരുവനായിരുന്നു സ്കോട്ട്. അവർ തമ്മിൽ പല കാര്യത്തിലും സാധർമ്മ്യമുണ്ടു്. ബോസ്വൽ എഴുതിയ "ജോൺസന്റെ ജീവിതം" പ്രചാരത്തിൽ വരുന്ന ഘട്ടത്തിലായിരുന്നു സ്കോട്ടിന്റെ വിവാഹം. ഡോക്ടരുടെ വാച്ചിന്മേൽ കണ്ട വാക്യത്തെപ്പററി ആ ഗ്രന്ഥത്തിൽ ജീവിതചരിത്രകർത്താവു് പരാമർശിച്ചിട്ടുണ്ടു്. "രാത്രി വരുന്നു.' വാച്ചുനോക്കുന്ന സമയത്തെല്ലാം, പകൽ വളരെയധികം നീണ്ടുനിൽക്കുകയില്ലെന്നു് അതു് ഡോക്ടർ ജോൺസനെ ഓർമ്മിപ്പിച്ചിരുന്നുവത്രെ.

iii

1831—ാം വർഷം സ്കോട്ടിനു വയസ്സു് 61 ആയി. ഇന്നു അദ്ദേഹം പ്രശസ്തിയുടെ കൊടുമുടിയിൽ വിശ്രമിക്കുകയാണു്.

എലിയട്ടു് ലോക്കാർട്ടും വാൾട്ടർ സ്കോട്ടും ഉററ ചങ്ങാതിമാരായിരുന്നു. ഒരു യാത്ര പോകുമ്പോൾ, മടക്കയാത്രയിൽ ലോക്കാർട്ടിന്റെ വീട്ടിൽ കയറി വീണ്ടും കണ്ടുകൊള്ളാമെന്നുള്ള വാഗ്ദാനത്തോടെ സ്കോട്ട് രാത്രി ഹോട്ടലിലേക്കു മടങ്ങി. അടുത്ത പ്രഭാതത്തിൽ ഒരു ദൂതൻ വന്നു, ലോക്കാർട്ടു് മോഹാലസ്യപ്പെട്ടുവെന്നും ജീവിക്കുന്ന കാര്യം സംശയമാണെന്നും അറിയിച്ചു. ഏററവും വേഗം ലാനാർക്കു്വരെ പോകുന്നതിനു കുതിരയെ കൊടുത്തു സഹായിക്കണമെന്നു് സ്കോട്ട് ഹോട്ടൽ മാനേജരോടു് അഭ്യർത്ഥിച്ചു; മുടന്തൻ സമാധാനമൊന്നും അദ്ദേഹത്തെ തടഞ്ഞു നിറുത്താൻ പര്യാപ്തമായില്ല. സ്കോട്ട് പറഞ്ഞു: "ശോകപൂരിതമായ ഒരു മുന്നറിയിപ്പാണിതു്. പകലുള്ളപ്പോൾ ഞാൻ വീട്ടിലെത്തി പ്രവർത്തിക്കേണ്ടിയിരിക്കുന്നു. കാരണം, പ്രവർത്തിച്ചുകൂടാത്ത രാത്രിവരുന്നു. ആ

---

വളരെ ഗുരുതരമായ പ്രശ്നങ്ങളാണു് ഇതുമൂലം സൃഷ്ടിക്കപ്പെടുന്നതു്. അനേകം പേരുടെ ഭാവിജീവിതം ഇരുണ്ടു, വിഷാദമൂകമായിപ്പോകുന്നതിനും ഇതിടയാക്കുന്നു. അദ്ധ്യാപകന്മാർ വളരെയധികം ശ്രദ്ധിക്കേണ്ട ഒരു ഘട്ടമാണിതു്.

വാക്യം ഞാൻ അനേകവർഷം മുമ്പ് എന്റെ സൂര്യഘടികാരത്തിൽ കൊത്തിവച്ചതാണ്. അതു പലപ്പോഴും എന്നോടു പ്രസംഗിച്ചിട്ടുള്ളതു് ഫലശൂന്യമായിപ്പോയിട്ടുണ്ടു്.''

സ്ക്കോട്ടിന്റെ വിശ്വപ്രഖ്യാതങ്ങളായ ഗ്രന്ഥങ്ങൾ സാഹിത്യത്തിനു് നൽകിയിട്ടുള്ള സമൃദ്ധിസമ്പന്നതകളെപ്പററി ഓർമ്മിക്കുമെങ്കിൽ അതു ഫലശൂന്യമായിപ്പോയിയെന്നു പറയുവാൻ ആരും ധൈര്യപ്പെടുകയില്ല.

iv

മനോഹരമായ ഒരു സായംകാലം. തോമസ് കാർലൈലും കവിയായ ലീഹണ്ടും കൂടി മനോജ്ഞമായ പ്രകൃതിദൃശ്യങ്ങൾ കണ്ടാനന്ദിച്ചുകൊണ്ടു് പൂവാടിയിൽ ഇരിക്കുകയാണു്. പെട്ടെന്നു് നിശീഥിനിയുടെ രാമണീയകത്തിനു് മാററു വർദ്ധിപ്പിച്ചുകൊണ്ടു് നക്ഷത്രങ്ങൾ അംബരവീഥിയിൽ പ്രത്യക്ഷപ്പെട്ടു. കവിഹൃദയം അത്യാഹ്ലാദഭരിതമായി ഇപ്രകാരം അട്ടഹസിച്ചു: ''സൗന്ദര്യധാമമായ ദൈവം!''

ആകാശത്തിന്റെ ഘനഗാംഭീര്യം മാത്രം കാണാൻ കഴിഞ്ഞ കാർലൈൽ പെട്ടെന്നു് ഇപ്രകാരം പറഞ്ഞു: ''ഭീകരനായ ദൈവം''!

ഇരുവരും പറഞ്ഞതു ശരിയാണു്, ദൈവം സുന്ദരനായിരിക്കുന്നതുപോലേ രാത്രിയും സുന്ദരമാണു്. ദൈവം ഭീകരനായിരിക്കുന്നതുപോലെ രാത്രിയും ഭീകരമാണു്. ജോൺസണും സ്ക്കോട്ടും രാത്രിയെ ഭയപ്പെട്ടതുപോലെ കാർലൈലും ഭയന്നിരുന്നു. തങ്ങളെ ഭരമേൽപ്പിച്ചിരിക്കുന്ന ജോലി നിർവഹിക്കുന്നതിനുമുമ്പ് രാത്രിയായിപ്പോയേക്കുമോ എന്നായിരുന്നു അവരുടെ ഭയം. ''ധീരനായ ഒരു മനുഷ്യൻ തനിക്കു ലഭിക്കുമെന്നാഗ്രഹിക്കുന്ന ഏക സന്തോഷം, തന്റെ പ്രവൃത്തി തികക്കുന്നതിനുവേണ്ട സന്തോഷം മാത്രമാണു്,'' കാർലൈൽ ഒരിക്കൽ പ്രസ്താവിച്ചു.

''രാത്രിവരുന്നു'':—അതായിരുന്നു ജോൺസന്റെയും സ്ക്കോട്ടിന്റെയും കാർലൈലിന്റെയും മുദ്രാവാക്യം. അവർ മൂവരും ചരിത്രത്തിൽ ഏററവുമധികം ജോലി തികച്ചിട്ടുള്ളവരുടെ ഗണത്തിൽ ഉൾപ്പെടുന്നു.

* * *

ഒരു യോഗം കഴിഞ്ഞു് വളരെ വൈകി വീട്ടിലേക്കു മടങ്ങിയ വൈദികൻ വഴിക്കുവച്ചു്, വേച്ചുവേച്ചു നടന്നുപോകുന്ന തന്റെ ഒരു ഇടവകാംഗത്തെ കണ്ടുമുട്ടി.

''ഞാൻ നിങ്ങളെ നിങ്ങളുടെ വീട്ടുവരെ കൊണ്ടുചെന്നാക്കാം''. ലക്കില്ലാത്ത ആ മനുഷ്യനെ അദ്ദേഹം കൈക്കുപിടിച്ചുനടത്തി.

പടിക്കലെത്തിയപ്പോൾ, വൈദികൻ വീട്ടിനകത്തോളം വരണമെന്നു് അയാൾ അഭ്യർത്ഥിച്ചു. ''ബഹുമാനപ്പെട്ട അച്ചാ, ഒരു മിനിററു ക്ഷമിക്കണേ, ഒന്നു കയറീട്ടുപോകണേ. ഞാൻ ഇന്നു രാത്രി ആരുടെകൂടെയായിരുന്നുയെന്നു് എന്റെ ഭാര്യ കണ്ടുകൊള്ളട്ടെ.''

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. കൊലോസ്സ്യർ 4:2—6

പൗലോസിനു് പ്രത്യേകതാല്പര്യമുള്ള ഒരു വിഷയമാണു് പ്രാർത്ഥന. അദ്ദേഹത്തിന്റെ ലേഖനങ്ങളിലെല്ലാം അതിനെക്കുറിച്ചു് ഊന്നിപ്പറഞ്ഞിട്ടുണ്ടു്. പറയത്തക്ക ഫലമൊന്നും കാണാത്തപ്പോഴും നാം പ്രാർത്ഥനയിൽ ഉറച്ചിരിക്കേണ്ടതാണു്. പ്രത്യേകിച്ചും കൃതജ്ഞതയുടെ പ്രാർത്ഥന നാം ഒരിക്കലും വിസ്മരിക്കരുതു്. ദൈവത്തിന്റെ അളവററ അനുഗ്രഹങ്ങളെ കാണുവാനും നമ്മുടെ വിശ്വാസം ശക്തിപ്പെടുത്തുവാനും അതു നമ്മെ സഹായിക്കും. ഏതെങ്കിലും സഭയോടു തനിക്കുവേണ്ടി പ്രാർത്ഥിക്കുവാൻ പൗലോസ് ആവശ്യപ്പെടുന്നതു് സ്വാർത്ഥപരമായിട്ടല്ല. തന്റെ എന്തെങ്കിലും പ്രയാസങ്ങൾ നീങ്ങിക്കിട്ടുവാനോ തടവിൽനിന്നുള്ള മോചനത്തിനായിട്ടോ പ്രാർത്ഥിക്കുവാനല്ല പൗലോസ് ആവശ്യപ്പെടുന്നതു്. തന്റെ വേലക്കു കൂടുതൽ ശക്തി ലഭിക്കുവാനും അതിൽ ദൈവത്തിന്റെ അനുഗ്രഹമുണ്ടാകുവാനും അതിനു പുതിയ അവസരങ്ങൾ ലഭിക്കുവാനും അങ്ങനെ സുവിശേഷം കൂടുതൽ പ്രസംഗിക്കപ്പെടുവാനുമായിട്ടാണു് പൗലോസ് പ്രാർത്ഥന ആവശ്യപ്പെടുന്നതു്. ഇതു നമ്മുടെ പ്രാർത്ഥനക്കു മാർഗ്ഗദർശകമായിരിക്കേണ്ടതാണു്. നമുക്കു ഏതെങ്കിലും പ്രത്യേക കാര്യസാദ്ധ്യമുണ്ടാകുന്നതിനല്ല പ്രധാനമായി നാം പ്രാർത്ഥിക്കേണ്ടതു്; പ്രത്യുത കർത്താവിനു വിശ്വസ്തരായിരിക്കാനും തന്റെ വേല നിറവേററുവാനുമായിരിക്കണം.

ചൊവ്വാ. കൊലോസ്സ്യർ 4:7—11

റോമായിൽ പൗലോസിനോടുകൂടെ പ്രവർത്തിച്ചുകൊണ്ടിരുന്ന ചില സ്നേഹിതന്മാരെക്കുറിച്ചാണു് അദ്ദേഹം ഇവിടെ പറയുന്നതു്. അവരെല്ലാവരും വിശ്വാസവീരന്മാരായിരുന്നു. തടവിൽ കിടന്ന ഒരാളിനോടു സമ്പർക്കം പുലർത്തുന്നതു് ആപൽക്കരമായിരുന്നു. എങ്കിലും അവർ സന്തോഷത്തോടുകൂടെ അങ്ങനെ ചെയ്തിരുന്നു. അവരുടെ സ്നേഹമേറിയ കൂട്ടായ്മ പൗലോസിനു ധൈര്യവും പ്രോത്സാഹനവും നൽകി. അവരെക്കുറിച്ചു് എത്ര വാത്സല്യത്തോടെയാണു് പൗലൂസ് സംസാരിക്കുന്നതു്! അവരിലുള്ള നന്മയെ അദ്ദേഹം സന്തോഷപൂർവം ചൂണ്ടിക്കാണിക്കുന്നു. ഒളിച്ചോടിപ്പോയ അടിമയായ ഒനേസിമോസിനെക്കുറിച്ചു് ''വിശ്വസ്തനും പ്രിയനുമായ സഹോദരൻ'' എന്നാണു് പറയുന്നതു്. ആദ്യത്തെ മിഷനറി യാത്രയിൽ തന്നെ ഉപേക്ഷിച്ചുപോയ മർക്കോസിനെ വീണ്ടും സ്വീകരിച്ചു് അവനെ പ്രത്യേകം കൈക്കൊൾവാൻ കൊലോസ്സ്യയിലെ സഭയോടാവശ്യപ്പെടുന്നു. സ്നേഹത്തിന്റെയും അനുരഞ്ജനത്തിന്റെയും ആത്മാവാണു് ഈ ഭാഗത്തു നാം കാണുന്നതു്. കൊലോസ്സ്യൻ സഭയിൽ ഉണ്ടാകണമെന്നു താൻ ആഗ്രഹിച്ച ഈ വിശിഷ്ടഗുണങ്ങൾ തന്റെ പെരുമാററത്തിൽ പൗലോസ് മാതൃകയായി കാണിക്കുന്നു. നമ്മുടെ സഭാംഗങ്ങളും സഹപ്രവർത്തകരുമായ ആളുകളോടുള്ള നമ്മുടെ ബന്ധം ഏതുവിധത്തിലുള്ളതാണു്?

ബുധൻ. ലൂക്കോസ് 1:57—63

വിശുദ്ധയോഹന്നാൻ സ്നാപകന്റെ ഓർമ്മ കൊണ്ടാടുന്ന ദിവസം വായിക്കുന്ന വേദഭാഗമാണു് ഇന്നത്തേതു്. അഭിമാനത്തോടും ലജ്ജയോടും കൂടെയല്ലാതെ യോഹന്നാൻ സ്നാപകനെ സ്മരിക്കുവാൻ കഴിയുന്നതല്ല. അദ്ദേഹത്തിന്റെ ജീവിതത്തിന്റെ സുധീരമായ സാക്ഷ്യത്തെ ഓർത്തു നാം അഭിമാനം കൊള്ളുന്നു; അതേസമയം തന്നെ നമ്മുടെ ഭീരുത്വവും ബലഹീനതയും ഓർത്തു നമുക്കു ലജ്ജതോന്നുന്നു. യോഹന്നാ

ൻെറ ഏററവും വലിയ പദവിയും ചുമതലയും കത്താവിൻെറ മുന്നോടി ആയിരിക്കുക എന്നുള്ളതായിരുന്നു. അദ്ദേഹം കത്താവിൻെറ വരവിന്നായി മനുഷ്യഹൃദയങ്ങളെ ഒരുക്കി. മാതാപിതാക്കന്മാർക്കും അദ്ധ്യാപകന്മാർക്കും ഉള്ള ഒരു ചുമതലയും പദവിയും ഇതുതന്നെയല്ലേ? യുവഹൃദയങ്ങൾ കർത്താവിനെ സ്വീകരിക്കുവാൻ വഴി തെളിക്കുകയല്ലേ അവരുടെയും കർത്തവ്യം? കുടുംബപ്രാത്ഥനകൾ, കുടുംബങ്ങളിലും വിദ്യാലയങ്ങളിലുമുള്ള അന്തരീക്ഷം മുതലായ കാര്യങ്ങളെ ക്രിസ്തീയമാക്കി ക്രമീകരിക്കുവാനും നിയന്ത്രിക്കുവാനും നാം എത്രമാത്രം ശ്രദ്ധിക്കുന്നുണ്ട്? ക്രിസ്തീയമൂല്യങ്ങൾക്കു ധൈര്യപൂർവം സാക്ഷ്യം വഹിക്കുവാൻ നമുക്കു കഴിയുന്നുണ്ടോ?

വ്യാഴം. കൊലോസ്സ്യർ 4:12—15

അപ്പൊസ്തോലൻ തൻെറ സഹായികളുടെയും സഹപ്രവർത്തകരുടെയും ലിസ്റ്റു തുടരുകയാണ്. കൊലോസ്സ്യ, ലവുദിക്യ, ഹിയരപ്പോലീസ് എന്നീ മൂന്നു പട്ടണങ്ങളിലെ സഭകളുടെ മേൽനോട്ടത്തിനുള്ള ചുമതല എപ്പഫ്രാസിനു് ആയിരുന്നിരിക്കണം. പക്ഷേ അവിടുത്തെ സഭകളെ സ്ഥാപിച്ചതും എപ്പഫ്രാസ് ആയിരുന്നിരിക്കാം. പൗലോസിൻെറപല മിഷനറി യാത്രകളിൽ തന്നെ അനുഗമിച്ചിരുന്ന ലൂക്കോസ് ഇപ്പോൾ തന്നോടുകൂടെ ഉണ്ടായിരുന്നു. യാതൊരു വിശേഷണവുമില്ലാതെ ദേമാസിൻെറ പേർ മാത്രം പറഞ്ഞിട്ടുള്ളതു ശ്രദ്ധേയമാണ്. ഫിലോമോനുള്ള ലേഖനത്തിൽ "എൻെറ കൂട്ടുവേലക്കാരനായ ദേമാസ്" എന്നാണ് പൗലോസ് പറഞ്ഞിട്ടുള്ളതു്. ഇവിടെ ദേമാസിനെക്കുറിച്ച് യാതൊരഭിപ്രായവും പറയുന്നില്ല. തിമോഥെയോസിനുള്ള രണ്ടാംലേഖനത്തിൽ "ദേമാസ് ഈ ലോകത്തെ സ്നേഹിച്ച് എന്നെ ഉപേക്ഷിച്ചിരിക്കുന്നു" എന്നു പറയുന്നു. തൻെറ ഈ ചെറുപ്പക്കാരനായ സഹപ്രവത്തകൻെറ ആത്മീയവളർച്ചയെ പൗലൂസ് വീക്ഷിച്ചുകൊണ്ടിരിക്കയും അയാൾക്കുവേണ്ടി പ്രാത്ഥിക്കുകയും കഴിയുന്ന വിധത്തിലെല്ലാം അയാളെ പ്രോത്സാഹിപ്പിക്കയും ചെയ്തുകൊണ്ടിരുന്നു എന്നുള്ളതു തീർച്ചയാണ്. ദേമാസിൻെറ ആത്മീയാധഃപതനത്തിൽ പൗലൂസിനു വളരെ കുണ്ഠിതമുണ്ടായി. ആത്മീയജീവിതം ആരംഭിക്കുന്നവർ പലരുണ്ട്. എന്നാൽ ലോകത്തിൻെറആകർഷണങ്ങൾക്കു വശംവദരായി ആത്മീയജീവിതം ഉപേക്ഷിക്കുന്നവരും പലരുണ്ട്. അവസാനത്തോളം സ്ഥിരതയോടെ നിൽക്കുകയാണ് ആവശ്യം.

വെള്ളി. അപ്പോ. പ്രവൃത്തികൾ 20:22—32

പൗലോസിൻെറ ജീവിതയാത്രയുടെ അവസാനഘട്ടത്തിലെത്തിയതായി ഇപ്പോൾ അദ്ദേഹത്തിനു തോന്നി. ബാഹ്യമായ ചുററുപാടുകൾ എന്തുതന്നെ ആയാലും സന്തോഷത്തോടും കൃതജ്ഞതയോടും കൂടിയാണ് പൗലോസ് യാത്ര അവസാനിപ്പിക്കുന്നതു്. തൻെറ സ്നേഹിതന്മാരെയും സഹപ്രവത്തകരെയും പ്രാത്ഥനയിൽ ഓർത്തുകൊണ്ടിരിക്കുവാനും അവരിൽ ദൈവം ആരംഭിച്ച പ്രവത്തനം ദൈവം പൂർത്തിയാക്കുമെന്നു വിശ്വസിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു യേശുക്രിസ്തുവിനെ ദമസ്കോസിലേക്കുള്ള യാത്രാമദ്ധ്യേ കണ്ടുമുട്ടിയതു മുതൽ അനുഭവപ്പെട്ട സ്നേഹവും ശക്തിയും തന്നെ രൂപാന്തരപ്പെടുത്തിയതുപോലെ മററുള്ളവരെയും താങ്ങിക്കൊള്ളുമെന്നു് പൗലോസിനു ഉറപ്പുണ്ടായിരുന്നു. പൗലോസിൻെറ ആ ഉറപ്പു് ഇന്നത്തെ നമ്മുടെ ചുററുപാടിൽ നമുക്കും ലഭിക്കുവാൻ തൻെറ അനുഭവസാക്ഷ്യവും മാദ്ധ്യസ്ഥ്യവും നമ്മെ സഹായിക്കട്ടെ.

ശനി. കൊലോസ്സ്യർ 1;9—12

ദിവസംപ്രതിയുള്ള നമ്മുടെ ജീവിതത്തെ നിയന്ത്രിക്കേണ്ടതും പരിശുദ്ധാത്മാവിൻെറ ശക്തിയാൽ നമുക്കു അനുഭവപ്പെടുത്താവുന്നതുമായ ചില സത്യങ്ങളെ വീണ്ടും നമ്മുടെ ശ്രദ്ധയിൽ കൊണ്ടുവരാനായിട്ടാണ് ഈ ലേഖനത്തിൻെറ ആദ്യഭാഗത്തുള്ള ഈ വാക്യങ്ങൾ ഒരിക്കൽകൂടി വായിച്ചതു്. 1) ദൈവത്തിൻെറ വീക്ഷണകോടിയിൽനിന്നു് എല്ലാ കാര്യങ്ങളെയും കാണുവാനുള്ള കഴിവാണ് പരിജ്ഞാനം. സ്വയത്തിൽ അധിഷ്ഠിതമായ ജീവിതം നിരാശാജനകമാണ്. എന്നാൽ ദൈവത്തിൻെറ ഇഷ്ടം അറിയണമെന്നാഗ്രഹിക്കുന്ന ആളിൻെറ ജീവിതത്തിലാവശ്യമായ വെളിച്ചവും നടത്തിപ്പും ലഭിക്കാതിരിക്കയില്ല. 2) ദൈവത്തെക്കുറിച്ചുള്ള പരിജ്ഞാനത്തിൽ വളരുക. ഒരു ക്രിസ്ത്യാനിക്കു് ആത്മീയജീവിതത്തിലുള്ള വളർച്ച പ്രതികൂലസാഹചര്യങ്ങളിൽ പോലും സാദ്ധ്യമാണ്. നാം ദൈവത്തെ എത്രമാത്രം കൂടുതലായി അറിയുന്നുവോ അത്രമാത്രം തൻെറ ഉദ്ദേശങ്ങൾക്കായി നമ്മെ ഉപയോഗിക്കുവാൻ ദൈവത്തിനു കഴിയും. 3) ദൈവത്തിൻെറ പൂർണ്ണശക്തിയിൽനിന്നു ബലംപ്രാപിക്കുക. നമ്മുടെ ബലഹീനതകൾ ദൈവം അറിയുന്നു. നമ്മുടെ ബലഹീനതകളാലാണ് ദൈവത്തിൻെറ ശക്തി വെളിപ്പെടുത്തുന്നതു്. "എൻെറ കൃപ നിനക്കു മതി" എന്നു പൗലോസിനോടു പറഞ്ഞതുപോലെ ദൈവം നമ്മോടും പറയുന്നു.

# എന്തിനാണു വായിക്കുന്നതു്?

പുത്തേഴത്തു രാമമേനോൻ

എഴുത്തും വായനയും,പൂവും കായയുംപോലെയാണ്; പൂവുണ്ടായതിനുശേഷം കായ്, എഴുത്തുണ്ടായതിനുശേഷം വായന. എന്തിനാണു വായിക്കുന്നതു്? ആ സമയത്തും കൂടി ആദായകരമോ, ലാഭകരമോ ആയ വല്ലതും വേറെ ചെയ്തുകൂടെ? മരച്ചീനി നടുന്നതും, ബീഡി തെറുക്കുന്നതും, സിനിമാനോട്ടീസ്സു വിതരണം ചെയ്യുന്നതുംകൂടി വായിക്കുന്നതിനേക്കാൾ ലാഭകാരണമല്ലേ? കയ്യിലുള്ള കാശുകൊടുത്തു, കണ്ടവരുടെ പുസ്തകവും പത്രവും വാങ്ങി വായിക്കുന്നതു മഹാ വിഡ്ഢിത്തമല്ലേ? വിശപ്പിന്റെ വിളിയും, കാമത്തിന്റെ കളിയും എല്ലാററിനോടുമുള്ള വെല്ലുവിളിയും ഇന്നത്തെ സമ്പ്രദായമായിരിക്കേ വായിക്കാനെന്തിനു മിനക്കെടുന്നു?

എന്തിനാണു് ഉണ്ണുന്നതു്; എന്തിനാണു് ഉറങ്ങുന്നതു്; എന്തിനാണു കുളിക്കുന്നതു്: എന്തിനാണു വസ്ത്രം ധരിക്കുന്നതു്? അതിനു തന്നെയാണ് വായിക്കുന്നതും! അതെങ്ങനെയാണ്? ഉണ്ണുന്നതിനുപകരം വായിച്ചാൽ മതിയോ? ഉറക്കവും, കളിയും, ഉടുപ്പും പോലെയാണോ വായന? ഇതൊരു കടംകഥ പോലിരിക്കുന്നു. ഒന്നുമില്ല; ഇതിലൊരു കടവുമില്ല, കഥയുമില്ല, കഥയില്ലായ്മയുമില്ല. തനി കാര്യമാണി പറഞ്ഞതു്. എങ്ങനെ എന്നു നമുക്കു നോക്കാം.

എന്തിനാണ് ഉണ്ണുന്നതു്? ദേഹത്തിനു വളർച്ചയും ശക്തിയും ഉണ്ടാകുവാൻ. വായിക്കുന്നതു ബുദ്ധിക്കു വളർച്ചയും ശക്തിയും ഉണ്ടാകുവാൻ. ബുദ്ധിയില്ലാത്തവന്റെ ശരീരം കൊണ്ടെന്തു കാര്യം. അവൻ വെറും „പോത്തൻ" ആയിരിക്കും. വണ്ടിക്കാളകൾ വണ്ടിവലിക്കും. എന്നാൽ അവ വണ്ടി ‚തെളിക്കില്ല." കാരണം, അവയ്ക്കു ശരീരശക്തി മാത്രമേ ഉള്ളു. ബുദ്ധിശക്തിയില്ല. അവയ്ക്കു് ഊണു മാത്രമേ ഉള്ളൂ. വായനയില്ല! അപ്പോൾ സ്പഷ്ടമായില്ലേ, എന്തിനാണു ഉണ്ണുന്നതെന്നും, എന്തിനാണു വായിക്കുന്നതെന്നും. ഊണു ശരീരത്തിന്റെ ഭക്ഷണം, വായന ബുദ്ധിയുടെ ഭക്ഷണം.

അതു ശരി. എന്നാൽ, ഉറക്കം പോലെയാണ് വായന എന്ന സൂചനയുടെ അർത്ഥം മനസ്സിലായില്ല. പറയാം.എന്തിനാണുറങ്ങുന്നതെന്നു് ആലോചിച്ചുനോക്കൂ. ക്ഷീണം മാറാൻ, വീണ്ടും പ്രവർത്തിക്കുന്നതിനുള്ള ശക്തിയുണ്ടാവാൻ. എന്താണാ ക്ഷീണം? ഓരോ ‚കായക്ലേശങ്ങൾ'കൊണ്ടുസംഭവിച്ചവയ്യായ്ക' അതു തീരാൻ ഉറങ്ങണം. ഉറങ്ങിയില്ലെങ്കിൽ വീണ്ടും പ്രവർത്തിക്കാനുള്ള പ്രാപ്തി ഉണ്ടാകയില്ല. അതുപോലെയാണു വായനയും. മനുഷ്യന്റെ മനസ്സും ബുദ്ധിയും, വിവിധങ്ങളായ ലോകവ്യവഹാരങ്ങളിലും, ചിന്തകളിലും പെട്ടു കരകാണാതെയും വഴിതിരിയാതെയും ക്ഷീണിക്കുമ്പോൾ, ആശയും ആവേശവും അങ്ങനെ നഷ്ടപ്പെടുമ്പോൾ, മനോബുദ്ധികളുടെ ആ ക്ഷീണം തീർന്നു് ആശയെ ഉദ്ദീപിപ്പിച്ചു വീണ്ടും ആശ്വാസപൂർവ്വമുള്ള അന്വേഷണം തുടരുന്നതിനുള്ള വിശ്രമവും വിശ്രാന്തിയും നൽകുന്നതാണ് വായന. അതിനു സമം മറെറാന്നുമില്ല. അന്യാപേക്ഷ കൂടാതെയും അധികച്ചെലവില്ലാതെയും സ്വയം സേവിച്ചു മനസ്സമാധാനവും, ബുദ്ധിവികാസവും സമ്പാദിക്കാൻ സഹായിക്കുന്ന ഒരു സിദ്ധൗഷധമാകുന്നു വായന! ഉറക്കം ശരീരത്തിനു വിശ്രമവും ശക്തിയും നൽകുന്നതുപോലെ വായന ബുദ്ധിക്കു വിശ്രമവും ശക്തിയും നൽകുന്നു. അപ്പോൾ സ്പഷ്ടമായില്ലേ, ഉറക്കം ശരീരത്തിനെന്നപോലെ വായന മനോബുദ്ധികൾക്കും അത്യാവശ്യമാണെന്നു്.

ഇനി കുളിയുടെ കാര്യമാണ്. എന്തിനാണു കുളിക്കുന്നതു്? എല്ലാവരും ഉടനെ പറയും, ശരീരത്തിലെ അഴുക്കുകളെല്ലാം കളഞ്ഞു ദേഹത്തെ സ്വച്ഛവും സുന്ദരവും സുഭഗവും ആക്കുവാനാണെന്നു്. അതിനു തന്നെയാണ് വായിക്കുന്നതും. എന്നാൽ വായന ശുദ്ധിയും സൌന്ദര്യവും കൊടുക്കുന്നതു ശരീരത്തിനല്ല. മുമ്പു പറഞ്ഞപോലെ ബുദ്ധിക്കും മനസ്സിനുമാണ്. ഒരാഴ്ച കുളിക്കാതിരുന്നാൽ അവന്റെ ശരീരം ദുർഗ്ഗന്ധപൂരിതവും രോഗാണുക്കൾ നിറഞ്ഞതും മൃത്യുവിലേക്കു നയിക്കുന്നതുമായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ആ സ്ഥിതിതന്നെയാണ്, വായന മുടക്കുന്നവന്റെയും! അവന്റെ മനസ്സു് നാറിത്തുടങ്ങും. ബുദ്ധി "ഒറുക്കത്തി" നശിച്ചുതുടങ്ങും. അചിരേണ അവൻ മാനസികമായി ഒരു കുഷ്ഠരോഗിയായി, അവനെയും അന്യരെയും നശിപ്പിക്കും. കുളികൊണ്ടു് അതൊക്കെ കൂടാതെ കഴിക്കാം. അവന്റെ ശരീരത്തെ സംബന്ധിച്ചെടത്തോളമെങ്കിൽ, വായനകൊണ്ടു് അതൊക്കെ നിവാരണം ചെയ്യാം. അവന്റെ മനോബുദ്ധികളെ സംബന്ധിച്ചും.

അത്രയും സമ്മതിച്ചു. എങ്കിലും, വസ്ത്രധാരണവും പുസ്തകവായനയും ഒരുപോലെയാണെന്നു പറഞ്ഞതു മനസ്സിലാക്കാൻ പ്രയാസം. ഒരു പ്രയാസവുമില്ല. അതിനെക്കുറിച്ചു ചിന്തിക്കായ്കയാണ്. എന്തിനാണ്, മുണ്ടുടുക്കുന്നതു്? രണ്ടാവശ്യത്തിനാണ്. നഗ്നത മറയ്ക്കാനും അലങ്കാരമായിരിക്കാനും, ശരീരത്തിന്റെ നഗ്നത മറയ്ക്കാനും, അതിനെത്തന്നെ മോടിപിടിപ്പിച്ചു മററുള്ളവർക്കും ഒരു സുഖമോ രസമോ തോന്നിപ്പിക്കുവാനും! അതിനു സംശയമില്ല

---

ഞായർ. ലൂക്കോസ് 5:1—11

ജീവിതത്തിലെ വലിയ അനുഭവങ്ങളിൽ ഒന്നിനെ വർണ്ണിക്കുന്ന ഒരു സംഭവമാണിതു്. മനുഷ്യനു് അവന്റെ സ്വന്തശക്തിയിൽ സാദ്ധ്യമാകാത്തതിനെ ദൈവം തന്റെ കൃപയാൽ സാദ്ധ്യമാക്കിത്തീർക്കുന്ന എന്നുള്ളതാണ് ആ അനുഭവം. „നാഥാ, ഞങ്ങൾ രാത്രി മുഴുവനും അദ്ധ്വാനിച്ചിട്ടും ഒന്നും കിട്ടിയില്ല" എന്നു പത്രോസു പറയുന്നു. „എങ്കിലും നിന്റെ വാക്കിനു ഞാൻ വല ഇറക്കാം." „എങ്കിലും' എന്ന പദം പ്രത്യേകം ശ്രദ്ധേയമാണ്. പത്രോസ് യേശുവിന്റെ വാക്കിനെ വിശ്വസിക്കുവാനും അനുസരിക്കുവാനും സന്നദ്ധനായി. അപ്പോൾ അത്ഭുതകരമായ ഫലം സിദ്ധിച്ചു. ദൈവത്തിന്റെ സഹായം കൂടാതെ ക്രിസ്തീയജീവിതം നയിക്കുക സാദ്ധ്യമല്ല. ദൈവത്തിൽ പരിപൂർണ്ണമായി ആശ്രയിക്കാതെ ചെയ്യുന്ന ക്രിസ്തീയവേലയും സഭാസേവനവുമെല്ലാം നിഷ്പ്രയോജനമാണ്. ദൈവത്തെ മറന്നുള്ള സ്വയാശ്രയമാണ് നമ്മുടെ പരാജയത്തിനും ബലഹീനതയ്ക്കുമുള്ള പ്രധാന കാരണം.

ല്ലൊ. അതുപോലെ' നഗ്നത മറയ്ക്കാനും, അലങ്കാരമണിയാനും തന്നെയാണ്, വായിക്കുന്നതും. എന്നാൽ അതു, മററുസംഗതികളിലെന്നതുപോലെ ഇവിടെയും ശരീരത്തിന്റെയല്ല, മനോബുദ്ധികളുടെയാണെന്നമാത്രം. ജനിച്ചപടിയുള്ള ശരീരം—നഗ്നമായ ശരീരം—വൃത്തിഹീനവും, അസുന്ദരവും, പ്രദർശനാർഹമല്ലാത്തതുമാണെന്നല്ലേ വെപ്പ്. അതുപോലെ, ജനിക്കുമ്പോഴത്തെ ആ മനസ്സിനെയും ബുദ്ധിയേയും അങ്ങനെതന്നെ നിർത്തിയാൽ അതു വികൃതവും, വികലവുമായിരിക്കും. അതു നഗ്നമായ ശരീരത്തേക്കാൾ ഉപദ്രവകാരണവും അപമാനകരവും, ലജ്ജിക്കത്തക്കതുമായിരിക്കും. ആ മനസ്സിനേയും, ബുദ്ധിയേയും നമുക്കു നല്ലനല്ല പട്ടുടുപ്പുകൾ ധരിപ്പിച്ചു ശുദ്ധവും സുന്ദരവും ആക്കണം. അപ്പോഴേ അതൊരു പ്രദർശനവസ്തുവാകുകയുള്ളു! അതു വായനകൊണ്ടുതന്നെ സാധിക്കണം. വെറും നഗ്നത മറയ്ക്കാനുള്ള ഉടുപ്പുമാത്രം പോര. കുറെ ഭംഗിയും ഉറപ്പും മററും ചേർന്ന ഉടുപ്പുതന്നെ വേണം. അതിന്റെ ധാരണത്തിലും ചില നിഷ്ഠകളും ചിട്ടകളും വേണം. ഒന്നും വായിക്കാത്തവന്റെ മനസ്സും, മഴയേൽക്കാത്ത മണലാരണ്യംപോലെ ശൂന്യവും ഭയാനകവും ആകുന്നു. മഴയുണ്ടായാൽ, ആ ആരണ്യം തന്നെ, സസ്യശ്യാമളസുന്ദരമാവും. അതുപോലെ വായനയേൽക്കാതെ മരുഭൂമിയായി കിടക്കുന്ന മനസ്സും, വായനയാൽ ശക്തവും സുന്ദരവും, സ്വയം പ്രകാശിക്കുന്നതുമായിത്തീരും.

ഇങ്ങനെ നോക്കിയാൽ ശരീരത്തിന്ന് ഊണും ഉറക്കവും, കുളിയും വസ്ത്രവുംപോലെയാണ് മനോബുദ്ധിക്കു വായന എന്നു നിഷ്പ്രയാസം മനസ്സിലാക്കാവുന്നതാണ്. ഇവിടെ, മനോബുദ്ധികൾ എന്നു രണ്ടെണ്ണത്തെ കൂട്ടിച്ചേർത്തു പറഞ്ഞാലും കാര്യത്തിൽ രണ്ടും ഒന്നുതന്നെയാണ്. രണ്ടും ഒന്നിച്ചുപ്രവർത്തിക്കുന്നു. മനസ്സ് ബുദ്ധിയാൽ നിയന്ത്രിക്കപ്പെടുന്നു. ബുദ്ധി, മനസ്സിന്റെ ചാപല്യങ്ങളെയും ചാഞ്ചാട്ടങ്ങളേയും പരിശോധിച്ച്, വേണ്ടതിനെ നിശ്ചയപ്പെടുത്തിക്കൊടുക്കുന്നു. ബുദ്ധിയില്ലെങ്കിൽ മനസ്സും. മനസ്സില്ലെങ്കിൽ ബുദ്ധിയും, കേവലം കാര്യരഹിതങ്ങളായിരിക്കും! അതുകൊണ്ടു, ശരീരത്തിന്റെ സ്ഥാനത്തു മനോബുദ്ധികൾ എന്നു പറഞ്ഞു എന്നുമാത്രം. വായനയുടെ കാര്യം പറയുമ്പോൾ, മനസ്സെന്നോ, ബുദ്ധിയെന്നോ, ഒററയ്ക്കു പറഞ്ഞാലും തെററൊന്നുമില്ല.

എന്നാൽ, ഒരുകാര്യം പ്രത്യേകം ഓർമ്മവെയ്ക്കേണ്ടതുണ്ട്. മേല്പറഞ്ഞ ഊണ്, ഉറക്കം കുളി, വസ്ത്രം മുതലായവയുടെ കാര്യത്തിൽ എന്നപോലെ—അല്ല, അതിലും വളരെ കൂടുതൽ ആയിത്തന്നെ—വായനയുടെ കാര്യത്തിൽ, പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. ഊണ് ആവശ്യമാണെന്നു വെച്ചു, കണ്ടതൊക്കെ വലിച്ചുവാരിത്തിന്നാൽ, ആരോഗ്യവും ആയുസ്സും നശിക്കുന്നതുകൊണ്ടു, ഭക്ഷണം നല്ലതും ശുദ്ധിയുള്ളതുമായിരിക്കുവാൻ ആരും ശ്രദ്ധിക്കുമല്ലൊ. ഉറക്കം ആവശ്യമാണെങ്കിലും, അതിന്നു ചില സമയ ക്ലിപ്തവും സ്ഥലക്ലിപ്തവും ശയ്യോപകരണങ്ങളും കൂടി ആവശ്യമാണല്ലോ. കുളി ദേഹശുദ്ധിക്ക് അത്യന്താപേക്ഷിതമാണെങ്കിലും, വല്ല കാനജലത്തിലും അഴുക്കുവെള്ളത്തിലും, ആരും ചെന്നു കുളിക്കാറില്ലല്ലൊ. നഗ്നത മറയ്ക്കുകയേവേണ്ടു എങ്കിൽപോലും, വല്ല കീറവസ്ത്രവും, നാററമുണ്ടും ആരും നിവൃത്തിയുണ്ടെങ്കിൽ ഉടുക്കാറില്ലല്ലൊ. അതുപോലെ, വായന അത്യാവശ്യമാണെന്നു വെച്ചു, കണ്ണിൽകണ്ട ചപ്പും ചവറും, നാററപ്പുസ്തകവും അശ്ലീലാഭാസകഥയും വായിക്കാതെ പ്രത്യേകം സൂക്ഷിക്കണം. അബദ്ധത്തിലും അങ്ങനെ ചെയ്താൽ വരാവുന്ന ആപത്തു നിവാരണമില്ലാത്തതാവും. ചീത്ത ഭക്ഷണം ചെന്നാൽ വയറുകഴുകി അതിന്റെ ഉപദ്രവം തീർക്കാം. ഉറക്കത്തിന്റെ സ്ഥലവും സമയവും തെററിച്ചാൽ, പിന്നെ ഒരിക്കൽ അതു സൂക്ഷിച്ചുചെയ്താൽ മതിയാകും. പൊട്ടക്കുളത്തിൽ വീണുപോയാൽ, ഉടനെ നല്ല വെള്ളവും, സോപ്പും ഉപയോഗിച്ച് അതിന്റെ കെടുതി തീർക്കാം. അതുപോലെ മലിനവസ്ത്രമെടുത്തുടുത്തുപോയാൽ, അതു നീക്കിക്കളയാം. എന്നാൽ ഒരു ചീത്ത പുസ്തകം വായിച്ചാൽ അതുകൊണ്ടുണ്ടാകുന്ന ദോഷം, മാലിന്യം, ആജീവനാന്തം നിലനിൽക്കും! അതു മനസ്സിൽ ഒട്ടിപ്പിടിക്കും. ബുദ്ധിയെ മന്ദിപ്പിക്കും. അല്ലെങ്കിൽ വിക്രിപ്പിക്കും. പിന്നെ ഒരിക്കലും അതവിടെനിന്ന് വിട്ടുപോകില്ല. എന്നുമാത്രമല്ല, അതവിടെക്കിടന്നു, മൂട്ടയും പേനും വർദ്ധിക്കുന്നതുപോലെ, മിനിററിനു മിനിററിനു വർദ്ധിച്ച് വിഷമങ്ങൾ വളർത്തുകയും ചെയ്യും! അതാണ് വായനയുടെ ശക്തി. ചീത്ത വായനകൊണ്ടുമാത്രം ചീത്തയായിപ്പോയവർ എത്രയോ ഉണ്ട്! സൽസംഗം പോലെ, സൽഗ്രന്ഥപാരായണവും, കാമ്യവും കമനീയവുമാണ്. ദുർജ്ജനസംസർഗ്ഗവും ദുഷ്ടഗ്രന്ഥപാരായണവും അതുപോലെ ആപൽക്കവും, അകത്തിനിത്തേണ്ടതും ആകുന്നു. എന്തിനാണു വായിക്കുന്നതെന്നു മനസ്സിലായതോടുകൂടി, എന്താണു വായിക്കേണ്ടതെന്നുംകൂടി ധരിച്ചുകഴിഞ്ഞു എന്നു വിശ്വസിക്കുന്നു.

എന്താണു വായിക്കുക എന്നുചോദിച്ചാൽ 'പുസ്തകങ്ങൾ' എന്ന് ഉത്തരം പറയും. നല്ല പുസ്തകങ്ങൾ വായിക്കണമെന്ന്, ഇതുവരെ പറഞ്ഞതിൽനിന്നു സ്പഷ്ടവുമാണ്. ജ്ഞാനപ്രകാശം ഇല്ലാത്തവന്, കുരുടന്നു കണ്ണാടിപോലെയാണു പുസ്തകങ്ങൾ. മനസ്സിന്റെ ചക്രവാളത്തെ വിസ്തൃതവും, വിമോഹനവുമാക്കുന്നതിനാണു നാം വായിക്കുന്നതെങ്കിൽ, അതിനു പര്യാപ്തമായിരിക്കണമല്ലോ വായിക്കുന്ന പുസ്തകങ്ങൾ. ലോകത്തിൽ ശാശ്വതമായ സ്ഥാനം ലഭിച്ചിട്ടുള്ള ഗ്രന്ഥങ്ങൾക്കു, നമ്മുടെ വായനയിൽ മാന്യസ്ഥാനം തന്നെ നൽകപ്പെടണം. ആ ഗ്രന്ഥങ്ങൾ, കാലത്തിന്റെ കല്ലോലമാലകളിൽ കിടന്ന് മറിഞ്ഞിട്ടും, പതക്കപററാത്തവയും, ഞെരുക്കമനുഭവിക്കാത്തവയുമാണ്! സരസ്വതീക്ഷേത്രത്തിൽ അടിച്ചുവാരുവാനുള്ള ചൂലോ, റോമൻകൈസരുടെ ചെങ്കോലോ വേണ്ടതെന്നു ചോദിച്ചാൽ, ചൂലുമതി എന്നു പറയുമത്രെ ''മോൺടെയിൻ'' എന്ന മഹാൻ!'' അനേകം തലമുറകൾക്ക് ആഹ്ലാദവും ആശ്വാസവും നൽകീട്ടുള്ളവയാണ ''ക്ലാസ്സിക്കുകൾ!!'' അവയെ നിന്ദിക്കാൻ മാത്രമൊന്നും നാം ഇനിയും വളൎന്നിട്ടില്ല. അവയിലെ വീക്ഷണഗതികൾ വിശാലങ്ങളും, വിശ്വവ്യാപകങ്ങളുമാണ്. അതുകൊണ്ടാണവ ചിരംജീവികളായതും. അവയെല്ലാം വലിയവയാണ്. വലിയതൊന്നും വെറുതെ ഉണ്ടായവയല്ല. വെറുതെ കിട്ടാവുന്നവയുമല്ല. നമുക്കു ജീവിതത്തിൽ ഒരു കുററിയോ, വിജാഗരിയോ അവശ്യം വേണ്ടതാകുന്നു. അല്ലാത്തപക്ഷം ജീവിതം നിരാലംബവും, ശൂന്യവുമാവും. കാററത്തിളകുന്ന വിജാഗരി പോയ ജനൽവാതലുപോലെയാകും! നിത്യ

ജീവിതത്തിലെ പരാജയങ്ങൾ, പരിഭവങ്ങൾ, പരിഭ്രമങ്ങൾ മുതലായവയിൽ നിന്നെല്ലാം ഒഴിഞ്ഞുമാറി. ശാന്തിയും, സമാധാനവും, സ്വസ്ഥതയും, ആശയും, ആശ്വാസവും, ആവേശവും സമ്പാദിക്കാനുള്ള ദന്തനിർമ്മിതങ്ങളായ മഹാസൗധങ്ങളാകുന്നു, സൽഗ്രന്ഥങ്ങൾ.

എങ്ങനെ വായിക്കണമെന്ന ചോദ്യത്തിന്നു്, ഒരു സൂചനാമറുപടി പറയാനേ ഇവിടെ സാധിക്കയുള്ളൂ. ഉല്ലാസത്തേയും, ഉപരിവിജ്ഞാനത്തേയും ഉന്നംവെച്ചുകൊണ്ടു് വായിക്കുക എന്നാണു സാമാന്യനിയമം. വായനയെ ഒരുകോവണി കയറുന്നതിനോട്ടു് ഉപമിക്കാം. അതിൻെറ ആരംഭം അവനവൻെറ നിലപാടിൽനിന്നാണു് "ലെവലിൽ" നിന്നാണു്. കയറിക്കയറി, കോവണിയുടെ മുകളിൽ എത്തുന്നു. ആ കയററം, ക്ലേശകരമെങ്കിലും, അതിനെ ആനന്ദപ്രദവും, അനായാസകരവുമാക്കണം. കയറിച്ചെന്നാലത്തെ സുഖവും, കാഴ്ചയും തൃപ്തിയും, എവറസ്റ്റാരോഹണത്തിൽ "ടെൻസിംഗി"നുണ്ടായതിനേക്കാൾ കവിഞ്ഞതായിരിക്കും.

"പുസ്തകങ്ങളാണു് എന്നെ ഞാനാക്കിയതെന്നു്" പല പല മഹാന്മാരും പ്രത്യക്ഷമായും, പരോക്ഷമായും, സ്പഷ്ടമായും, വ്യംഗ്യമായും പ്രസ്താവിച്ചിട്ടുണ്ടു്. നല്ല പുസ്തകങ്ങളെ എങ്ങനെ തിരിച്ചറിയാമെന്നുള്ള ചോദ്യത്തിന്നു്, തൽക്കാലം ഇത്രയേ പറയാൻ സാധിക്കയുള്ളൂ: ഒരു ഗ്രന്ഥം ഒരുവൻ അവൻെറഹൃദയത്തിൻെറയും, ബുദ്ധിയുടെയും ശ്രദ്ധയുടെയും പൂർണ്ണതയോടുകൂടി വായിക്കുമ്പോൾ അവനു തന്നത്താൻ തോന്നും, ആ ഗ്രന്ഥം ഉൽകൃഷ്ടമോ, പൂജ്യമോ ത്യാജ്യമോ എന്നു്. പരസ്യാഭിപ്രായം പലപ്പോഴും സ്വാർത്ഥപരവും ചഞ്ചലവും "കെട്ടിപ്പടുത്തതു"മായിരിക്കും.

മഹാനായ മാത്യു ആർണോൾഡ്, വായനക്കാരെത്തന്നെ രണ്ടായി തരംതിരിച്ചിട്ടുണ്ടു്. വായിക്കുവാൻവേണ്ടി ജീവിക്കുന്നവരും, ജീവിക്കുവാൻവേണ്ടി വായിക്കുന്നവരും! ജീവിക്കുക എന്നുവച്ചാൽ തിന്നുക, കുടിക്കുക, സുഖിക്കുക, മരിക്കുക എന്നതല്ല അർത്ഥം. മനുഷ്യനായി ജീവിക്കുക എന്നാണു്. ആദ്യം പറഞ്ഞതു്, മനുഷ്യജീവിതമല്ല. മൃഗങ്ങളുടെ ജീവിതമാണു്. എന്നാൽ, നമ്മളിൽ അധികംപേരും ഈ രണ്ടു വർഗ്ഗത്തിലും ഉൾപ്പെടാത്തവരാണു്. നാം വായിക്കുന്നുമുണ്ടു്, ജീവിക്കുന്നുമുണ്ടു്. എന്നാൽ, ഒന്നും ആർണോൾഡ് പറഞ്ഞ തരത്തിലല്ല!

വായനകൊണ്ടുള്ള പ്രയോജനങ്ങളെ സമാഹരിച്ചുകൊണ്ടിങ്ങനെ സമാപ്തീകരിക്കാവുന്നതാണു്: മനുഷ്യൻെറ ശരീരത്തിൻെറ കഴുതസ്വഭാവങ്ങളേയും മനസ്സിൻെറ മക്കടസ്വഭാവങ്ങളേയും, ആത്മാവിൻെറ ദിവ്യസ്വഭാവങ്ങളേയും, വെവ്വേറെ മനസ്സിലാക്കി, ആദ്യത്തെ രണ്ടിനേയും മുഴുവനും, പുറത്തുകളഞ്ഞില്ലെങ്കിൽ കൂടിയും, പാട്ടിൽനിർത്തി ഒടുവിൽ പറഞ്ഞതിൻെറ വികസനത്തിനും, വിവർത്തനത്തിനും സഹായകങ്ങളാകുന്ന അറിവും, നെറിവും സമ്പാദിക്കലാകുന്ന പരമമായ ലക്ഷ്യം. അതാണോ ഇന്നത്തെ വായനകൊണ്ടു് സാധിക്കുന്നതെന്നു്, ഓരോ വായനക്കാരും ആരാഞ്ഞറിയേണ്ടതും അതനുസരിച്ചു പ്രവർത്തിക്കേണ്ടതുമാണു്. മനുഷ്യനു വയറു പ്രധാനമെങ്കിലും, കൈകൾ മുഖ്യങ്ങളെങ്കിലും അവയെല്ലാം അവൻെറ ശിരസ്സിനു താഴെയാണു് വർത്തിക്കേണ്ടതു്. മൃഗങ്ങൾക്കു മാത്രമാണു് വയറും തലയും ഒരു 'ലവലിൽ' ഉള്ളതു്!!

ഗ്രന്ഥാലോകം

---

ഒരു കുഞ്ഞു കഥ

# വിനയത്തിൻെറ ഭാഷ

കെ.

നേരം പുലർച്ചയായി. വെളിയിൽ മഴ ചാറുന്നുണ്ടു്. ഒരു നനുനനുത്ത ചെറുകാററു് മുറിക്കുള്ളിലേക്കു് അടിച്ചുകയറി. അദ്ദേഹം തുറന്നുകിടന്ന ജനലിൻെറ പാളി ചാരിയിട്ടു. അതിനുശേഷം തിരികെവന്നു, തൻെറ പണിയിൽ ശ്രദ്ധ കേന്ദ്രീകരിച്ചു.

"ഈ പണി ഇന്നു പൂർത്തിയാക്കണം. എത്ര ദിവസമായി ഈ പ്രതിമയുടെ പണിയാരംഭിച്ചിട്ടു്!" ആ മനുഷ്യൻ തന്നോടുതന്നെ പറഞ്ഞു.

യേശുക്രിസ്തുവിൻെറ ഒരു പ്രതിമ കൊത്തിയുണ്ടാക്കുകയാണു് ആ കൊത്തുപണിക്കാരൻ. ഏതാനും മാസങ്ങളായി അദ്ദേഹത്തിൻെറ സർവ്വശ്രദ്ധയും ആ ഒററക്കാര്യത്തിൽ മാത്രമാണു്.

തൻെറ കലാസൃഷ്ടികളിൽ ഏററവും മികച്ചതായിരിക്കണം ഈ കലാരൂപമെന്നു് ആ കലാകാരനു നിർബന്ധമുണ്ടു്. അതാണു് ആ ജോലിയിൽ ഇത്രയധികം അവഗാഢമായി ശ്രദ്ധിച്ചു്, ഊണും ഉറക്കവുംബലികഴിച്ചു്, മററു യാതൊരു കാര്യത്തിലും താല്പര്യം പ്രദർശിപ്പിക്കാതെ, ആ പ്രതിമയുടെ പണി പൂർത്തിക്കുന്നതിനു് ഉത്സാഹിക്കുവാൻ കാരണം. തൂലികയുടെ ഓരോ സ്പർശവും, ഓരോ വരയും വളരെയധികം സൂക്ഷ്മതയോടുകൂടിയാണു് അദ്ദേഹം കൈകാര്യം ചെയ്യുന്നതു്. വിശദാംശങ്ങളിൽ ഗാഢമായ ശ്രദ്ധ ചെലുത്തി.

അവസാനം, പ്രതിമയുടെ പണി തീർന്നു.

കലാകാരൻ ഒരു സുഹൃത്തിനെ ക്ഷണിച്ചു: "ഈ പ്രതിമ പരിശോധിച്ചിട്ടു് നിങ്ങളുടെ ആത്മാർത്ഥവും സത്യസന്ധവുമായ അഭിപ്രായം പറയണം."

ആ സുഹൃത്തു് സന്തോഷത്തോടെ വന്നു. പ്രതിമയെ ആവരണം ചെയ്തിരുന്ന ശീല കലാകാരൻ എടുത്തുമാററി. ആഗതൻ പ്രതിമയെ സൂക്ഷിച്ചുനോക്കി. അദ്ദേഹം ഒന്നമ്പരന്നു. എന്താണു പറയേണ്ടതെന്നറിയാതെ കുഴയുകയാണദ്ദേഹം.

കലാകാരൻ ചോദിച്ചു: "എന്താണു കുഴപ്പം? നിങ്ങൾക്കു് ഇതു ഇഷ്ടപ്പെട്ടില്ലെന്നുണ്ടോ?"

എന്തു മറുപടി പറയണമെന്നു് ചിന്തിച്ചു് ആ സുഹൃത്തു ക്ലേശിച്ചു. ആ പ്രതിമയുടെ അളവെല്ലാം തെററാണെന്നു് അദ്ദേഹം കണ്ടു. ശിരസ്സു് അസാധാരണമാം വിധം വലുതാണെന്നു തോന്നി. തോളുകൾ സന്ധികളിൽനിന്നു വിട്ടുനിൽക്കുന്നതുപോലെ. എങ്ങനെയാണു് സത്യത്തിൽ തൻെറ അഭിപ്രായം സ്നേഹിതനെ അറിയിക്കുക?

കലാകാരൻ, മറുപടിക്കു കാത്തുനിൽക്കാതെ, പറഞ്ഞു: "പ്രിയ സ്നേഹിതാ, നിങ്ങൾ ക്ലേശിക്കണമെന്നില്ല. ഇതു കണ്ടുകഴിയുമ്പോ

# വാർത്തകൾ

## റോട്ടറിപ്രസിഡൻറ്

റോട്ടറി ഇൻറർ നാഷണലിൻെറ പ്രസിഡൻറായി മി. ഹാരോൾഡ് തോമസ് (ന്യൂസിലൻറ്) തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു.

## മോഷ്ടിക്കപ്പെടുന്ന ഗ്രന്ഥം

എ.സ്ലീ ആഷ്ലൻ എഴുതുന്നു;

"ബൈബിൾ വില്പന സംബന്ധിച്ചുള്ള പല കഥകളിൽ ഏററവും വിചിത്രമായി എനിക്കു തോന്നീട്ടുള്ളത്, പല പുസ്തകക്കച്ചവടക്കാരും തങ്ങളുടെ ബൈബിൾസ്റ്റോക്ക് പൂട്ടി സൂക്ഷിക്കുന്നതിൻെറ കാരണമാണ്. അത് ആദരവുകൊണ്ടല്ല; സ്വന്തം ശുചിത്വത്തെ പരിഗണിച്ചുമല്ല. സ്വന്തം സുരക്ഷിതത്വം ഉദ്ദേശിച്ചു മാത്രമാണ്. ഏററവുമധികം വിൽക്കപ്പെടുന്ന ഗ്രന്ഥം ബൈബിൾ ആണ്. മാത്രമല്ല, ഏററവുമധികം മോഷ്ടിക്കപ്പെടുന്ന ഗ്രന്ഥവും അതുതന്നെ."

## ത്യാഗങ്ങളെപ്പററി നെഹ്റു

മനുഷ്യൻെറ പുരോഗതിയുടെ മാർഗ്ഗത്തിൽ വിലങ്ങടിച്ചു നിൽക്കുന്നതിനോ വളർച്ച മുരടിപ്പിക്കുന്നതിനോ മതത്തെ അനുവദിച്ചുകൂടെന്ന് പ്രധാനമന്ത്രി നെഹ്റു ഭക്തപ്പൂരിൽവച്ച് പ്രസ്താവിച്ചിരിക്കുന്നു. കൊന്ത ജപിക്കുക മാത്രം മനുഷ്യനെ എങ്ങും എത്തിക്കുന്നതല്ല.

ക്ഷേത്രങ്ങളിൽ ബലി കഴിക്കുന്ന സമ്പ്രദായത്തെ ശ്രീ നെഹ്റു അപലപിച്ചു.

ഇന്ന് മനുഷ്യനിൽനിന്ന് ആവശ്യപ്പെടുന്ന ഏററവും വലിയ ത്യാഗം, മനുഷ്യപുരോഗതിക്കുവേണ്ടി സുഖസൗകര്യങ്ങൾ ത്യജിക്കുകയെന്നതാണെന്ന് അദ്ദേഹം ചൂണ്ടിക്കാണിച്ചു.

## ഭാര്യയെ സഹായിക്കുക

പാത്രം തേച്ചുമെഴക്കുക തുടങ്ങിയ വീട്ടുജോലികളിൽ സ്വന്തം ഭാര്യമാരെ സഹായിക്കണമെന്ന് പ്രസിഡൻറ് ടിറേറാ യുഗോസ്ലാവിയയിലെ ഭർത്താക്കന്മാരെ ഉൽബോധിപ്പിച്ചിരിക്കുന്നു.

സാധാരണയായി അടുക്കളപ്പണിയെ പുച്ഛിക്കുന്ന ഭർത്താക്കന്മാരോടുള്ള ഈ ഉപദേശം "സെനാദാനാസ്" എന്നൊരു വനിതാ മാസികയ്ക്കു നൽകിയ ഒരു - ഇൻറർവ്യൂയിലാണ് നൽകിയതു്.

ദിവസംതോറുമുള്ള ജോലിക്കുപുറമേ, വീട്ടുജോലിയും കുട്ടികളെവളർത്തലും നടത്തേണ്ടിവരുന്നതിൻെറ ഫലമായി ഭാര്യമാർ ക്ലേശിക്കേണ്ടിവരുന്നുവെന്നതാണ് വിവാഹബന്ധങ്ങൾ ശിഥിലീകൃതമാകുന്നതിനു കാരണമെന്ന് ടിറേറാ ചൂണ്ടിക്കാണിച്ചു.

"ജോലികഴിഞ്ഞു് വീട്ടിൽ മടങ്ങിയെത്തുന്ന ഭാര്യയെ തനിയെ വീട്ടുപണിക്കു തള്ളിവിട്ടുകൂടാത്തതാണ്. ഇരുവക്കും ചെയ്യത്തക്കവിധം വീട്ടുവേല വിഭജിച്ചുചെയ്യണം......കുടുംബജീവിതത്തിനു ഭാര്യക്കും സമയം ലഭിക്കത്തക്കവണ്ണം അവളെ സഹായിക്കേണ്ടതാണ്."

## ഒരു യാത്രഅയപ്പ്

ഭീലായി, ബോപ്പാൽ എന്നീ ഇടവകകളുടെ വികാരിയായി കഴിഞ്ഞ 1 1/2 വർഷക്കാലം സേവനമനുഷ്ഠിച്ച റവ. ഫാ സി. ജെ. ഉമ്മന് ജൂൺ 7–ാംനു വി. കുർബ്ബാനാനന്തരം ഭീലായി ഇടവകക്കാർ ഒരു യാത്രയയപ്പ് നൽകി. വൈസ് പ്രസിഡൻറ് ശ്രീ ഫിലിപ്പ് മാത്യൂസ്, വികാരിയുടെ സേവനമനസ്ഥതയെ അഭിനന്ദിച്ചു.

ഭീലായി ഇടവയ്ക്കു് ഒരു ആരാധനസ്ഥലം പണിയുന്നതിനായി ഒരേക്കർ സ്ഥലം വാങ്ങിയിട്ടുണ്ട് പള്ളിപണി എത്രയും വേഗം സാധി

---

ൽ നിങ്ങൾക്കെന്തു തോന്നുമെന്ന് എനിക്കറിയാമായിരുന്നു. പക്ഷേ, അതു മനഃപൂർവമാണ്. പ്രതിമ അങ്ങനെ നിർമ്മിച്ചതിനു് ഒരു പ്രത്യേക ഉദ്ദേശം ഉണ്ട്.

"പ്രതിമ ഉറപ്പിച്ചിരിക്കുന്ന അടിപ്പലകയിലേക്കു നോക്കു. രണ്ടു സുഷിരങ്ങൾ കാണുന്നില്ലേ? കാൽമുട്ടുകൾ വയ്ക്കുന്നതിനുള്ള സ്ഥാനമാണവിടം. അവിടെ മുട്ടുകുത്തിനിന്നുകൊണ്ടു് നിങ്ങൾ യേശുക്രിസ്തുവിൻെറ ഈ പ്രതിമയെ നോക്കു".

സുഹൃത്തു കലാകാരൻെറ നിർദ്ദേശം അനുസരിച്ചു പ്രവർത്തിച്ചു. അവിടെ നിന്നെഴുന്നേററ ആസ്നേഹിതൻ കലാകാരനെകെട്ടിപ്പിടിച്ചു: "പ്രിയ സ്നേഹിതാ, യേശുക്രിസ്തുവിൻെറ ഈ പ്രതിമ നിങ്ങളുടെ ഏററവും വലിയ കലാസൃഷ്ടിയാണ്. ശരിയായ സ്ഥാനത്തുനിന്നു്—ക്രിസ്തുപാദാന്തികത്തിൽ, മുട്ടിന്മേൽനിന്നു്—നോക്കിയപ്പോൾ മാത്രമേ എനിക്കതു മനസ്സിലായുള്ളു",

കലാകാരൻ മറുപടി പറഞ്ഞു: "അതേ, സ്നേഹിതാ, ക്രിസ്തുവിനെ, വാസ്തവത്തിലുള്ളതുപോലെ കാണുന്നതിനു സഹായിക്കുന്ന സ്ഥാനം അതൊന്നു മാത്രമാണ്—ക്രിസ്തുപാദാന്തികത്തിൽ മുട്ടിന്മേൽനിന്നുകൊണ്ടു് അദ്ദേഹത്തെ നോക്കുക".

ക്കേണ്ടിയിരിക്കുന്നു. ഏകദേശം 30 ചതുരശ്രമൈൽ വിസ്തീർണ്ണം വരുന്ന പ്രദേശമാണ് ഭിലായി ഇടവകയ്ക്കുള്ളതു്. അവിടെ മുഴുവൻസമയവും പ്രവർത്തിക്കുവാൻ തക്ക ഒരു പട്ടക്കാരൻ്റെ ആവശ്യകത വളരെയാണ്.

### രാജാ സർ മഹാരാജസിങ്ങ്

രാജാ സർ മഹാരാജസിംഗ് ജൂൺ 6-ാംനു രാത്രി നിര്യാതനായ വിവരം റിപ്പോർട്ടു ചെയ്തിരുന്നുവല്ലോ. ക്രിസ്തീയസമൂഹത്തിനൊരു നേതാവിനെയാണ് അദ്ദേഹത്തിൻ്റെ ചരമംമൂലം നഷ്ടപ്പെട്ടതു്. അദ്ദേഹവും റാണി മഹാരാജസിങ്ങും ആദ്യകാലം മുതൽക്കേ ക്രിസ്തീയസമൂഹത്തിൻ്റെ കാര്യത്തിൽ സജീവമായ താല്പര്യം പ്രദർശിപ്പിച്ചുപോന്നിരുന്നു. സഭാകാര്യത്തിലും സഭൈക്യപ്രശ്നത്തിലും രാജാ. മഹാരാജസിങ്ങിനു് ആഴമേറിയ താല്പര്യമാണുണ്ടായിരുന്നതു്. മുമ്പു ബോംബെയിൽ വച്ചു് മാർ ഒസ്ത്താത്തിയോസ് തിരുമേനി അദ്ദേഹത്തെ സന്ദർശിച്ച സന്ദർഭത്തിലും മലങ്കരസഭയിലെ വഴക്കു് അവസാനിച്ചു് സമാധാനം പുന:സ്ഥാപിതമായിക്കാണുവാൻ അദ്ദേഹം ആഗ്രഹം പ്രകടിപ്പിച്ച വിവരം ആയിടയ്ക്കു് പത്രങ്ങളിൽ വായിക്കുകയുണ്ടായല്ലോ.

---

### മലബാറിലെ പള്ളികൾ

മാർ ഒസ്ത്താത്തിയോസ് തിരുമേനിയുടെ കൽപ്പന

കോഴിക്കോട്, ജൂൺ 12

മലബാർ ഭദ്രാസന മെത്രാപ്പോലീത്താ മാർ ഒസ്ത്താത്തിയോസ് തിരുമേനി, വികാരിജനറൽ വടക്കേടത്തു തോമസ് കത്തനാർക്കു നൽകിയ ഒരു കൽപ്പനയിൽ ഇപ്രകാരം കാണുന്നു:

പ്രിയനേ, മലബാർ ഭദ്രാസനത്തിലെ പള്ളികളിൽ ബഹുഭൂരിഭാഗവും കേവലം പുല്ലും മുളയുംകൊണ്ടു ഉണ്ടാക്കപ്പെട്ടവയാണല്ലോ. അവയുടെ ഉദ്ധാരണത്തിനു് മലങ്കരയിലുള്ള സാമ്പത്തികകഴിവുള്ള പള്ളികൾ മലബാറിലെ ഓരോ പള്ളിയുടെ ചുമതല ഏറ്റെടുത്തു് സഹായിക്കുകയോ പണവും സാധനസാമഗ്രികളും തന്നു സഹായിക്കയോ ചെയ്യുന്നില്ലെങ്കിൽ, ഇതരസഭകളുടെ ആക്രമണത്തിൽനിന്നു് രക്ഷപ്പെടുക പ്രയാസമാണ്. ഭദ്രാസനകേന്ദ്രത്തിൽ ഫണ്ടില്ലാത്തതിനാൽ പുരോഗമനപ്രവർത്തനങ്ങൾക്കു സാദ്ധ്യതയില്ലല്ലോ. പള്ളിയുടെ സഹായാർത്ഥവും കേന്ദ്രഫണ്ടിൻ്റെ സംഭരണാർത്ഥവും പള്ളികളും സാമ്പത്തികകഴിവുള്ള വ്യക്തികളേയും സമീപിച്ചു് മലബാർ ഭദ്രാസന കേന്ദ്രഫണ്ടിനുവേണ്ടി പണം പിരിക്കുന്നതിനു ഈ കൽപ്പനമൂലം തന്നെ ഞാൻ അധികാരപ്പെടുത്തുന്നു. ഈ മാസം 12-ാം തീയതി കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസ് ഈ കാര്യം അനുവദിച്ചിട്ടുള്ളതാകുന്നു.

# EAST ASIAN CHRISTIANS CONFER IN KUALA LUMPUR

**Dr. P. D. Devanandan**

II

The Conference commended to its constituent bodies the study initiated by the World Council of Churches on "the Word of God and the Living Faiths of Man." It was suggested that the approach to this study should be from the Christian understanding of the nature and destiny of man. If the study was to be fruitful it should emphasize the following aspects of the theme: (1) The search for new foundations in non-Christian religions as reflected by the values that modern man in Asia accepts and seeks to realise. (2) The Biblical understanding of man and society in comparison with changing non-Christian concepts as revealed in the prevailing forms of Hinduism, Buddhism, Islam, etc. in Asian lands to-day. (3) The creative interaction of changing social ideals and renascent religious beliefs on each other, which make it compellingly necessary for us to study all Asian religions, including our own, with reference to Asian society. (4) The imperative need for relating the insights of this study to the everyday life of the local congregation of Christians in our lands, so that they may courageously venture, in their patterns of life and witness to steer clear of the perils of 'ghettoism' on the one hand, and the danger of syncretism, on the other.

### Inter-Church Aid

In regard to Inter-Church Aid for Mission and Service, the commission which discussed this issue brought up to the Conference a detailed plan for mutual help among Churches, both in the West and in Asia, in meeting the total missionary task at all levels. "We strongly urge," the mission stated, that "the matter of giving and receiving be rethought. If Inter-Church Aid is conceived as a giving of funds by wealthy Churches for the bolstering up of the organisation and material welfare of weaker Churches, it is just as capable of creating self-righteousness on the one hand and dependence on the other, as any other paternalistic programme. Ecumenical Inter-Church Aid must *not* be thought of merely as a giving by one group of Churches and a receiving by others. We need to recognise that for every need, both physical and spiritual, every Christian has an obligation to share. Our programme must be so devised as to help us to understand that in the planning of projects those near at hand and those at a distance are *interdependent* in their ministry to human need. In this way we may enter into a new understanding of the meaning of giving and receiving.

### Role of the laity

One other noticeable feature of the EACC was the presence of a number of active lay men and lay women. They took considerable responsibility for formulating the findings of the commissions. They also participated fully in the plenary discussions. It is therefore not surprising that the Conference drew pointed attention to the need for strengthening local congregations and for encouraging greater participation of the laity in the work of the Churches in East Asia. To quote the report of one Working Group presented to the Conference,

"Effective witness of the local congregation is dependent on a recognition of the whole congregation as the "laos" of God. It is the laity who are the Church in the world, extending the

boundaries of Christ's Kingdom through work honestly done, through friendship truly offered, through witness made in simple words to all that the Lord has done. Those ordained for the ministry of the Word and the Sacraments should understand their ministry as one of so inspiring the laity through their preaching, their prayers, the worship they offer and pastoral visits that the laity may be constantly reminded of their calling to be the Church in the world and of the resources of the Holy Spirit they have for their witness·

"The mission of the local congregation is also expressed in the most vital part of its life, namely worship· True Christian worship expressed the rythm of the gathering of the people of God out of the world into the healing and sanctifying presence of God and being sent out into the world with the Gospel of reconciliation· While worship should never be regarded as a means to an end, it should be borne in mind that the language we use and the pattern we follow be such that the Gospel is effectively set forth· In this connection serious consideration should be given to indigenisation understood as relating the Gospel to local cultures, religious ideas, and rapidly changing social situations, while being rooted in the faith once for all revealed in Jesus Christ·"

### Recognition of Youth

Youth also played an important role in the Conference. The committee responsible for youth work recommended that constitutional provision be made for five youth delegates as voting members of the EACC, and a standing committee on youth work has been set up to serve as a coordinating and consultative body in promoting youth programme in the area· In particular, the committee report emphasized the need for leadership training, and the possibility of a permanent training centre. For the next three years a plan is being visualized for a mobile leadership training team to visit all countries in East Asia in order to conduct training institutes lasting in each place for a period of at least four weeks.

### Asian Leadership

The leadership of the conference was entirely in Asian hands: Bishop Sobrepena acted as Chairman, ably supported by Dr D· G· Moses as Vice Chairman. The General Secretary of the Conference, Dr· D· T· Niles & Mr. Kyaw Than the Administrative Secretary, along with the Rev. A. Brash, Secretary of Inter-Church Aid in Asia, spent long hours in attending to the routine affairs of the Conference. They had already shouldered a heavy responsibility in making the preliminary arrangements. The Conference expressed its appreciation of their devoted services by re-electing all of them as officers of the EACC for the following period. A Continuation Committee consisting of 19 members representing all the countries and the Church connected with EACC has been set up· Bishop Rajah B. Manikam will represent India on this Committee· On this Continuation Committee Dr· Visser't Hooft of the World Council of Churches and Bishop Newbigin of the International Missionary Council will serve *ex-officio*.

Unlike previous ecumenical Conferences the participants in Kuala Lumpur were predominantly Asian, and the number of representatives from the missionary bodies of the older Churches was kept down to the barest minimum. So that in a very real sense this was a conference of East Asian Christians· Added to this was the enthusiastic response of the local Christian Community in Malaya which consists predominantly of Chinese and Indians. They took keen interest in the proceedings of the Conference, attending the John R. Mott lectures in large numbers· They also generously entertained members of the Conference in their homes, whenever the delegates had the time to accept their invitations. Besides the public reception given to the Assembly by the Malaya Christian Council on the opening day of the Conference, when the Prime Minister of Selangor State and the Rev: John Fleming, President of the Malaya Christian Council welcomed the visitors, the Chinese Christian Community gave a special tea on another day. During the two Sundays of the Conference session the delegates were sent miles around to take service and preach in local Churches, and as a fitting climax a Service of Witness was held at the large Chin Woo Stadim on the closing day of the Conference when nearly 2,500 people took part and brought our brief but memorable stay in Kuala Lumpur to a fitting conclusion·

### Younger Churches come of age

The significance of EACC for the future of the Life and Mission of the Church, not only in Asian lands but in relation also to the older Churches of the West was pointedly drawn attention to by Dr. D. T. Niles in the last lecture of the John R. Mott series· This brief report of the Kuala Lumpur assembly can well be concluded in his words. Talking on "The Church and its Self-hood", Dr. Niles remarked:

> The EACC is one more expression of this growth of the Churches in Asia into self-hood. It is the instrument of our resolve to be churches together here in Asia. It is to be the means by which we enter into a meaningful participation in the missionary task of the Church· Here we must devise the procedures by which we shall ensure that we listen to one another, here we must devise the organs through which we shall help one another· That the EACC is also at the same time a way in which the churches of the West have come together in Asia in missionary concern is of equal significance· It means that "missions" can support the churches of Asia in their missionary endeavour, and also that a way is found for missions from the West themselves to become Asian· Great care will, of course, be needed in planning the policies of the EACC to see that its life is left truly dependent financially on the support of the Asian Churches: and the Asian Churches will need to realize that the EACC has claims on them because it is them."

Printed and Published by N. M. Abraham B. A., at the Malayala Manorama Press, Kottayam.